ഇഫെക്ടീവ് ആഡ്കോം **eFFECTIVE**

# ADCOM

JANUARY 2018 Vol. 3 Issue 36 മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price: ₹ 50/-

INSIDE OUTSIDE
AD WORLD

2018
HAPPY NEW YEAR

## നിശയിലുണരുന്ന ബാങ്കോക്ക്
Travelogue

## 2020 YOUNG INDIA
Business

## ശുഭചിന്തകൾ ജീവിത വിജയത്തിന്
Motivation

## മായാത്ത പരസ്യങ്ങൾ

## ബിറ്റ്കോയിനുകൾ കുതിപ്പ് തുടരുമ്പോൾ

## ഉപഭോക്തൃ ചേഷ്ടാപഠനം എന്തിന് ?

## SPROUTING SEEDS

• MODELING • STUDENTS' CORNER • SOFTWARE • HEALTH • LAW • STOP PRESS

Under the patronage of

His Highness Sheikh Dr. Sultan Bin Muhammad Al Qassimi

Ruler of Sharjah and Member of the Federal Supreme Council of UAE

# The biggest Indian International expo ever.

Come on Kerala

Street Magic

Photo Exhibition

NRI Session

Food Pavilion

Shopping

Awards

seminars

Dance, Music & Fun

Kids Competition

Entrepreneurs Meet

## The Ultimate Celebration in a Global Platform

on 25th, 26th & 27th January 2018

at Sharjah Expo Centre, UAE.

Come on Kerala is the perfect launchpad for your brand's and the perfect venue that brings together commercial, cultural, infrastructural and entertainment possibilities.

Join us in the celebrations and get to Meet, connect, explore, innovate & grow with the titans of the game.

For more information, please contact

Mobile: INDIA: +91 97450 06285 | UAE: +971 565 464 788 | +971 4 390 2628 | Email: cok@madhyamam.in

www.ComeOnKeralaUAE.com ComeOnKeralaUAE




an initiative by

gulfmadhyamam

THE FIRST INTERNATIONAL INDIAN NEWSPAPER NO.1 IN THE MIDDLE EAST

www.madhyamam.com

NRayDesigns.com

# ഉള്ളടക്കം

Cover: Arya Satheesh
Photographer: Aneesh

Vol. 3 | Issue 36 | January 2018












6 SOUL FULL OF DREAMS
ARYA SATHEESH - Interview

10 നിശയിലുണരുന്ന ബാങ്കോക്ക്

14 താരങ്ങളിലെ താരം – മാക്സോ

17 മായാത്ത പരസ്യങ്ങൾ

19 HEALTH & BEAUTY TIPS

20 ശുഭചിന്തകൾ ജീവിത വിജയത്തിന്

22 കടങ്കഥപോലൊരു ജീവിതം – സ്വരൂപം

23 തൊപ്പി വേണോ തൊപ്പി

26 ഉപഭോക്തൃ ചേഷ്ടാപഠനം എന്തിന്?
STUDENTS' CORNER

30 ക്യാമറ എങ്ങനെ ഉപയോഗിക്കാം

32 EDITORIALS OF THE MONTH

34 NEWS & EVENTS

36 SPROUTING SEEDS

38 ശേഷം വിശേഷം - Stop Press

43 നിയമ ബോധനം

44 2020 YOUNG INDIA

46 ബിറ്റ്കോയിനുകൾ കുതിപ്പ് തുടരുമ്പോൾ

48 FILM NEWS

51 AD FILM SHOOT

52 MODELING

53 TIPS & TRICKS

54 COLUMNIST
പ്രശസ്ത കോപ്പി റൈറ്റർ സോമി എഴുതുന്നു


Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE
ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam



Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India




effectiveadcom/posts
09846057461
/effective.adcom
/effective-adcom
www.effectiveadcom.com

# EDITORIAL

## നവമുകുളങ്ങൾക്കു വേണം കരുതൽ

വ്യവസായ രംഗത്തെ വളർച്ചയും തളർച്ചയും സസൂക്ഷ്മം നിരീക്ഷിക്കുന്നവരാണല്ലോ നാം. ഈ രംഗത്ത് പുതുനാമ്പുകൾ മുളച്ചുവരുന്നതിൽ ഇപ്പോൾ ഒരു ട്രെൻഡു തന്നെയുണ്ട്. അവരെ പ്രോത്സാഹിപ്പിക്കാൻ വിവിധ പദ്ധതികൾ സർക്കാരുകൾ ആവിഷ്ക്കരിക്കാറുണ്ട്. എന്നാൽ ആ പദ്ധതികൾ പ്രയോജനപ്പെടുത്താൻ എത്രപേർക്കാകുന്നുണ്ട് എന്നത് നാം ശ്രദ്ധിക്കേണ്ട വിഷയമാണ്. പറയപ്പെടുന്ന പ്രയോജനങ്ങൾ എല്ലാവർക്കും ലഭ്യമാകുന്നുണ്ടോ എന്നും നോക്കണം. പുതുതായി മുളച്ചുവരുന്ന സ്റ്റാർട്ടപ്പുകളെ പ്രോത്സാഹിപ്പിക്കുന്നതിനായി അവരെ പരിചയപ്പെടുത്തുന്ന ഒരു പംക്തികൂടി ആഡ്കോം ആരംഭിക്കുകയാണ്.

ഒരു ബിസിനസ് തുടങ്ങുന്നത് എന്തോ കുഴപ്പം പിടിച്ച സംഗതിയാണെന്നായിരുന്നു അടുത്തകാലം വരെ കേരളത്തിൽ നിലനിന്നിരുന്ന ധാരണ. ഇവിടെ തുടങ്ങിയ ശേഷം പിടിച്ചു നിൽക്കാനാവാതെ അന്യസംസ്ഥാനങ്ങളിലേക്കു ചേക്കേറിയ പലരുടേയും അനുഭവങ്ങളും നാം കണ്ടിട്ടുണ്ട്. അത്തരം കാര്യങ്ങളിലെല്ലാം ശുഭകരമായ പല മാറ്റങ്ങളും ഇവിടെ ഉണ്ടായിട്ടുണ്ട് എന്നത് ആശ്വാസകരമാണ്. കാര്യങ്ങൾ കൂടുതൽ കുഴപ്പത്തിലാക്കാനല്ല തുടക്കവും പ്രവർത്തനവും എളുപ്പത്തിലാക്കാനുള്ളതായിരിക്കണം നിയമങ്ങൾ. ചെയ്യാൻ പോകുന്ന ബിസിനസ്സിന്റെ വിശദാംശങ്ങളേക്കാൾ കൂടുതൽ നിയമങ്ങൾ പഠിക്കേണ്ടതായി വരുന്നു എന്നതാണ് നമ്മുടെ സ്ഥിതി. ഇതിനു കാതലായ മാറ്റം വരണം. നിയമങ്ങൾ ലംഘിക്കാനുള്ളതാണെന്ന ധാരണയും മാറണം. ഇതിന് ഏറ്റവും എളുപ്പമുള്ള മാർഗ്ഗം നിയമങ്ങൾ ലളിതവും പ്രായോഗികവുമാക്കുക എന്നതാണ്. നിയമങ്ങൾ നടപ്പിലാക്കാൻ ഉത്തരവാദപ്പെട്ട ഉദ്യോഗസ്ഥരുടെ കാഴ്ചപ്പാടുകളും ഇതിൽ പ്രധാനമാണ്. ഇതിൽ എതിരഭിപ്രായങ്ങളുണ്ടാകാം എന്നാൽ വ്യവസായവും സമൂഹവും വളരണം എന്ന കാര്യത്തിൽ ആർക്കും എതിരഭിപ്രായമുണ്ടാകാനിടയില്ല. അതിന് പാലിക്കപ്പെടാനാകുന്ന, പ്രായോഗികതയ്ക്ക് പ്രാധാന്യം നൽകുന്ന നിയമങ്ങൾ മാത്രമാണ് ഉണ്ടായിരിക്കേണ്ടത്. നിയമങ്ങളുടെ എണ്ണം കൂടുമ്പോൾ അതിലും കൂടുതലായി കുറ്റകൃത്യങ്ങൾ വർദ്ധിച്ചുവരുന്നതും നാം കണ്ടുകൊണ്ടിരിക്കുകയാണല്ലോ.

കാലത്തിന്റേയും അഭിരുചിയുടേയും മാറ്റത്തിനനുസരിച്ച് ചുവടുവയ്ക്കുവാൻ ഈ പുതുവർഷത്തിൽ എല്ലാവർക്കും സാധിക്കട്ടെ എന്ന് ആശംസിക്കുന്നു.

ആഡ്കോമിന്റെ വായനക്കാർക്കും അഭ്യുദയകാംക്ഷികൾക്കും ഹൃദയം നിറഞ്ഞ പുതുവത്സരാശംസകൾ !

**ചീഫ് എഡിറ്റർ**

# Soul full of DREAMS

പൂജയിലൂടെ മലയാളി പ്രേക്ഷകരുടെ മനസ്സിൽ ചേക്കേറികൊണ്ട് ആരംഭിച്ച യാത്ര. നർത്തകി, അവതാരക, സ്റ്റേജ് പെർഫോമർ എന്നീ പാതകളും പിന്നിട്ട് ബഡായി ബംഗ്ലാവിലൂടെ തമാശയുടെ ശ്രേണിയിലേക്ക് കടന്നു വന്നു. അവിടെ നിന്നും മലയാള സിനിമയുടെ പടികൾ കയറി തുടങ്ങി. വേറിട്ട വഴികളിലൂടെ മുന്നോട്ട് പോകുമ്പോഴും മനസ്സിൽ താലോലിച്ച സ്വപ്ന സാക്ഷാൽകാരത്തിന്റെ കിരണങ്ങൾ ഒളിവിതറുന്ന പുതുവർഷ പുലരിയിലേക്ക് പുതിയ ചുവടു വയ്ക്കുകയാണ് മലയാളികളുടെ പ്രിയങ്കരിയായ ആര്യ. തന്റെ ലക്ഷ്യ പൂർത്തീകരണമായ 'അരോയ'യുടെ സന്തോഷവും, പ്രതീക്ഷകളുടെ വർണങ്ങളെക്കുറിച്ചും മനസ്സു തുറക്കുന്നു.

---

### ബഡായി ബംഗ്ലാവ് ടീം

ഒരു വീട്ടിലെ അംഗങ്ങളുടെ വർഷങ്ങളായുള്ള കൂടിച്ചേരലാണ് ബഡായി ബംഗ്ലാവിലൂടെ പ്രേക്ഷകരുടെ മുന്നിലെത്തുന്നത്. റിയാലിറ്റിയും ഇമാജിനേഷനുകളും കൂടി കലർന്ന സ്ക്രിപ്റ്റാണ് അതിലുള്ളത്. അതുകൊണ്ടു തന്നെ ആളുകൾ സ്ക്രീനിൽ കാണുന്നതാണ് വാസ്തവം എന്ന് കരുതാറുണ്ട്. രമേഷ് പിഷാരടി എന്റെ ഭർത്താവാണെന്നും, മുകേഷേട്ടൻ ഞങ്ങളുടെ വീടിന്റെ ഓണർ ആണെന്നുമുള്ള വിചാരം പ്രേക്ഷകരുടെ മനസ്സിലുണ്ടാവുന്നത് സ്വാഭാവികവുമാണ്. അത്രയും നാച്ചുറലായ കഥാസന്ദർഭങ്ങളാണ് അതിൽ നിറയെ. പുറത്തു പോകുമ്പോൾ ആളുകൾ ചോദിക്കുന്ന ഒരു ചോദ്യമാണ് ഹസ്ബന്റ് എവിടെ എന്ന്? അവർ ഉദ്ദേശിക്കുന്നത് പിഷാരടിയെയാണ്. അതുപോലെ തന്നെ പിഷാരടിയും ഭാര്യ ആര്യ എവിടെ എന്ന ചേദ്യം കഴിഞ്ഞ അഞ്ചു വർഷങ്ങളായി കേട്ടുകൊണ്ടിരിക്കുകയാണ്.

### കഥാപാത്രങ്ങളിലെ വ്യത്യസ്തത

സീരിലിൽ വളരെ ബോൾഡായ കഥാപാത്രമാണ് ചെയ്തത് (സ്ത്രീധനത്തിലെ പൂജ). പിന്നീട് കോമഡി ടച്ചുള്ളതിലേക്ക് കടന്നു വന്നു. സിനിമയിലും കോമഡി കഥാപാത്രങ്ങളാണ് ചെയ്തത്. ഇതിൽ നിന്നും വ്യത്യസ്തമായവ ലഭിക്കുകയാണെങ്കിൽ ഒരുപാട് സന്തോഷം. ഒരു സീനാണെങ്കിലും കഥാപാത്രത്തിന്റെ അഭിനയ സാധ്യതയാണ് എന്നെ ആകർഷിക്കുന്ന ഘടകം. കോമഡി കഥാപാത്രത്തിൽ മാത്രം ഒതുങ്ങാതെ എല്ലാ തരത്തിലുള്ള ക്യാരക്ടറുകളും ചെയ്യണമെന്നാണ് ആഗ്രഹം.

### പ്രിയപ്പെട്ടത്

ഏറ്റവും പ്രിയപ്പെട്ടത് ബഡായി ബംഗ്ലാവിലെ ആര്യയാണ്. എന്റെ സ്വാഭാവരീതിയിൽ നിന്നും തികച്ചും വ്യത്യസ്തയായ ആര്യയാണ് പ്രേക്ഷകർക്ക് മുൻപിലെത്തുന്നത്. വളരെ ത്രില്ലിങ്ങായ ഒരനുഭവമാണ് ഓരോ എപ്പിസോഡും സമ്മാനിക്കുന്നത്. ആര്യയെന്ന പേരു




തന്നെ അതിൽ ഉപയോഗിക്കുന്നതു കൊണ്ട് ശരിക്കും അതാണ് എന്റെ സ്വഭാവം എന്ന് ആളുകൾ കരുതാറുണ്ട്. മുത്തശ്ശിമാരൊക്കെ എന്നെ കാണുമ്പോൾ കാര്യമായി തന്നെ ഉപദേശിക്കും. ഭാര്യമാരായാൽ ഇത്രയ്ക്കും പാവം ആകാൻ പാടില്ല, സ്വന്തം അച്ഛനെയൊക്കെ ഇങ്ങനെ ചീത്ത പറയാൻ ഭർത്താവിനെ സമ്മതിക്കരുത്. എന്നാണ് എല്ലാവർക്കും പറയാനുള്ളത്. ഇത്തരം സംഭവങ്ങൾ ഇടയ്ക്കിടെ ഉണ്ടാകാറുണ്ട്. അതിൽ ഓർമ്മിക്കുന്നത് പിഷാരടിയെ ഒരമ്മ ഫോൺ വിളിച്ചതാണ്. ആദ്യം വിശേഷങ്ങൾ എല്ലാം തിരക്കി. പിന്നെ പേപ്പറും പേനയും എടുക്കാൻ പറഞ്ഞു. കുറെ പച്ചമരുന്നുകളുടെ പേരുകൾ പറഞ്ഞു ഇതെല്ലാം ഭാര്യയോട് കഴിക്കാൻ പറയണം നിങ്ങൾക്ക് ഉറപ്പായും കുട്ടികളുണ്ടാകും. ഇതു കേട്ടപ്പോഴാണ് പിഷാരടിക്ക് കാര്യം പിടികിട്ടിയത്. ബഡായി ബംഗ്ലാവിൽ ഞങ്ങൾക്ക് കുട്ടികളില്ല അതിനുള്ള പരിഹാരം പറയാനാണ് ആ അമ്മ വിളിച്ചത്. ഈ സ്വീകാര്യതയാവാം 'ആര്യ'യെ ഞാൻ കൂടുതൽ ഇഷ്ടപ്പെടാൻ കാരണം.

## താരരാജാക്കൻമാർക്കൊപ്പം

മലയാള സിനിമയുടെ സൂപ്പർ സ്റ്റാർസിനൊപ്പം അഭിനയിക്കുക, അവിശ്വസനീയമായ നിമിഷങ്ങളായിരുന്നു അത്. ലൈല ഓ ലൈല യിലൂടെ ലാലേട്ടനൊപ്പവും, തോപ്പിൽ ജോപ്പനിലൂടെ മമ്മൂക്കക്കൊപ്പവും അഭിനയിക്കാൻ അവസരം ലഭിച്ചതിൽ ഒത്തിരി സന്തോഷം ഉണ്ട്. വ്യത്യസ്തമായ കഥാപാത്രങ്ങളായിരുന്നു രണ്ടു സിനിമകളിലും. രണ്ടുപേരും കൂടെയുള്ള ആർട്ടിസ്റ്റുകളെ മനസ്സിലാക്കി വളരെ കൂളായി, നമ്മളെയും സപ്പോർട്ട് ചെയ്യുന്നവരാണ്. സെറ്റിൽ തമാശകളും, കുസൃതികളും നിറയ്ക്കുന്നവരാണ് രണ്ടുപേരും.

## ഭാവഭേദങ്ങൾ

സിരീയലിൽ ഒരു മുഴുനീള കഥാപാത്രം ആയിരിക്കും. അതിനാൽ തന്നെ അടുത്തതായി എന്താണ് സംഭവിക്കുക എന്നതിനെക്കുറിച്ച് കാഴ്ചക്കാർക്ക് ഏകദേശ ധാരണ കാണും. ഒപ്പം തന്നെ ഒരു പരിധി വരെ കഥാപാത്രത്തിന് മാറ്റങ്ങൾ ഒന്നും സംഭവിക്കുന്നുമില്ല. എന്നാൽ സിനിമ നമ്മുടെ പ്രതീക്ഷകൾക്കപ്പുറത്താണ്. ബഡായി ബംഗ്ലാവിൽ ഓരോ എപ്പിസോഡിലും വ്യത്യസ്തമായ ഗെറ്റപ്പിലാണ് എത്തുന്നത്. ഇതിന്റെയെല്ലാം പ്രേക്ഷക സ്വീകാര്യത അറിയാൻ സാധിക്കും. സറ്റേജ് ഷോകളിലൂടെയാണ് പ്രേക്ഷകരുമായി നേരിട്ട് സംവദിക്കുന്നത്. അപ്പോൾ തന്നെ നമ്മൾ ചെയ്തതിന്റെ റിസൽട്ട് അറിയാൻ കഴിയും. ഇതെല്ലാം മികവുറ്റതാകുന്നതിൽ ഒരു പ്രധാന പങ്കു വഹിക്കുന്നത് ഡയറക്ടേഴ്സാണ്. അവരുടെ ആശയ മികവും പിന്തുണയും സെറ്റിലെ അന്തരീക്ഷവും നമ്മളെയും സ്വാധീനിക്കാറുണ്ട്. ജോഷി സാറിന്റെ സെറ്റിലാണ് കുറച്ച് സിരീയസായി ഇരുന്നിട്ടുള്ളത്. പക്ഷേ സാർ വളരെ ക്ഷമയോടെയാണ് എല്ലാവരോടും ഇടപെടുന്നത്. ബേസിലിന്റെയും, രഞ്ജിത് ശങ്കറിന്റെയും സെറ്റിൽ ഭയങ്കര എൻജോയ്മെന്റാണ്. അത് ആ സിനിമയിൽ അറിയാൻ കഴിയും.



## ഡ്രീം കം ട്രൂ

എന്റെ സ്വപ്നത്തിന്റെ സാക്ഷാൽക്കാരം 'അരോയ' എന്ന സെലിബ്രിറ്റി ബ്യൂട്ടിക്ക് ആണ്. ഈ പേരിലെ റോയ എന്റെ മകളാണ്. ഡ്രീം കം ട്രൂ എന്നാണ് 'അരോയ'യുടെ അർത്ഥം. അരോയയിലെ (Aroya) 'o' മാറ്റിക്കഴിഞ്ഞാൽ ആര്യ എന്ന പേരും വരും. അങ്ങനെ ഞാൻ കണ്ട സ്വപ്നത്തിന് പ്രതീക്ഷയേകുന്ന, അർത്ഥമുള്ള, പറയാനും കേൾക്കാനും ഇമ്പമുള്ള, ഒരു പേരിടണമെന്ന് കരുതിയിരുന്നു. അരോയ എന്റെ ദീർഘനാളായിട്ടുള്ള ആഗ്രഹമാണ്. അത് പുതുവർഷത്തിൽ തളിരിടുന്ന സന്തോഷത്തിലാണ് ഞാൻ. എനിക്ക് എന്നെക്കുറിച്ച് ഒറ്റവാക്കിൽ പറയാനുള്ളത് തന്നെ Soul Full Of Dreams എന്നാണ്. ആ സ്വപ്നത്തെ സാക്ഷാൽകരിക്കാൻ ഞാൻ പ്രയത്നിക്കും. സരിത ചേച്ചിയും, പൂർണിമചേച്ചിയുമൊക്കെ മാതൃകയായി എന്റെ മുന്നിലുണ്ട്. എന്നാൽ, എനിക്ക് താല്പര്യമുള്ള മേഖലയിൽ എന്തെങ്കിലും ചെയ്യണമെന്ന ആഗ്രഹത്താലാണ് അരോയയ്ക്ക് ആരംഭം കുറിക്കുന്നത്. സെലിബ്രിറ്റി ബ്യൂട്ടിക്ക് എന്നു കേൾക്കുമ്പോൾ എല്ലാവരും വിചാരിക്കുന്നത് വളരെ കോസ്റ്റ്ലി ആണെന്നാണ്, എന്നാൽ അരോയ എല്ലാവർക്കും അവരുടെ ബഡ്ജറ്റ് അനുസരിച്ച് ഇഷ്ടപ്പെട്ടത് വാങ്ങാൻ സാധിക്കുന്ന ഒരിടമാണ്. എന്റെ ഇഷ്ടം, പാഷൻ, സ്വപ്നം, ലക്ഷ്യം ഇവയെല്ലാം ഒത്തുചേരുന്നത് അരോയയിലാണ്.

## ഇഷ്ടങ്ങൾ

യാത്രകളും, വായനയുമായിരുന്നു എന്റെ ഇഷ്ടങ്ങളുടെ നിരയിലുണ്ടായിരുന്നത്. എന്നാൽ വായന ഇപ്പോൾ കുറഞ്ഞിട്ടുണ്ട്. യാത്ര ചെയ്തതിൽ ന്യൂസിലന്റും, ഓസ്ട്രേലിയയുമാണ് ഏറെ ഇഷ്ടപ്പെട്ടത്. ഏതോ സ്ഥലത്തിനും അതിന്റേതായ ഭംഗിയും പ്രത്യേകതയുമുണ്ട്. യാത്രപോയതിൽ ഇഷ്ടപ്പെട്ടില്ല എന്നു പറയാൻ ഒരു സ്ഥലം പോലും ഇല്ല.


മകൾ റോയക്കൊപ്പം ആര്യ

## ലക്ഷ്യത്തിലേക്ക്

നമുക്ക് എന്തെങ്കിലും ചെയ്യണമെന്ന തീവ്രമായ ആഗ്രഹമുണ്ടെങ്കിൽ, അത് നടപ്പാക്കേണ്ട വഴി നമ്മൾ തന്നെ കണ്ടെത്തണം. ലക്ഷ്യം നേടിയെടുക്കാൻ ആരാണ് നമ്മളെ സഹായിക്കുക എന്ന് ചിന്തിച്ച് സമയം കളയരുത്. എന്താണ് നമ്മൾ ചെയ്യേണ്ടത് അത് ചെയ്യുക. ഹാർഡ്‌വർക്ക് ആവാം, കൃത്യമായ തയ്യാറെടുപ്പുകളാവാം, അത് ചെയ്യുക. അതുപോലെ നമ്മുടെ മനസ്സിലെ ആഗ്രഹത്തെ പ്രവൃത്തിയിൽ കൊണ്ടുവരണം, നടപ്പാക്കിയിരിക്കണം. ആ ഉറച്ച തീരുമാനത്തിൽനിന്നും ഒരിക്കലും പിന്നോട്ട് പോകാതെ കണ്ണ് എപ്പോഴും ലക്ഷ്യത്തിലായിരിക്കണം. സ്വന്തമായി എന്തെങ്കിലും ചെയ്യാൻ ആഗ്രഹിക്കുന്ന സ്ത്രീസമൂഹത്തിനോട് എനിക്ക് ഇതാണ് പറയാനുള്ളത്.

## പുതിയ സിനിമകൾ

പുണ്യാളൻ അഗർബത്തീസ് 2 ആണ് റീലിസായ ചിത്രം. ഫ്ളവേഴ്സ് ചാനലിലെ മേളം – മറക്കാത്ത സ്വാദ് കുക്കറിഷോയുടെ അവതാരികയാണ് ഇപ്പോൾ. പുതുവർഷത്തിൽ സിനിമകൾ ഒന്നും കമിറ്റ് ചെയ്തിട്ടില്ല.

## പുതുവർഷം

ന്യൂ ഇയർ പ്രതീക്ഷ, ആഘോഷം, ലക്ഷ്യം, തീരുമാനം എല്ലാത്തിനും ഒരേയൊരു മറുപടി മാത്രം – അരോയ. ഒപ്പം അരോയയ്ക്കുള്ളിലെ റോയയുമാണ്. മോൾക്ക് ഇപ്പോൾ ആറു വയസ്സാകുന്നതേയുള്ളു അതിനാൽ കലാപരമായി പ്രത്യേക താല്പര്യം ഒന്നിനോടും വന്നതായി എനിക്ക് തോന്നിയിട്ടില്ല. സ്കൂളിൽ കലാപരിപാടികളിൽ പങ്കെടുക്കാറുണ്ട്. ഭാവിയിൽ മോൾ ആരാവണം എന്ന തീരുമാനം അവളുടേതാണ്. അഭിനയം, അല്ലെങ്കിൽ ഏതു മേഖല വേണമെന്നുള്ളത് മോളുടെ ചോയ്സാണ്. അതിനൊപ്പം അമ്മയും അച്ഛനും തീർച്ചയായും ഉണ്ടാകും.

സ്വപ്നങ്ങൾക്കൊപ്പം സഞ്ചരിക്കുന്ന ആര്യയ്ക്കും അരോയയ്ക്കും പുതുവർഷത്തിന്റെ ഒരായിരം ആശംസകൾ ആഡ്കോം നേരുന്നു.

**സോളി മാത്യു**

# നിശയിലുണരുന്ന ബാങ്കോക്ക്

തായ്‌ലന്റ് എന്ന ഈ ചെറിയ രാജ്യം തെക്ക് കിഴക്കേ ഏഷ്യയിൽ ഇന്തോ ചൈന ഉപദ്വീപുകളുടെ നടുവിലായി സ്ഥിതി ചെയ്യുന്നു. പൗരാണിക കാലത്ത് സിയാം എന്നറിയപ്പെട്ടിരുന്ന, ഇന്നും രാജവാഴ്ച തുടരുന്ന രാജ്യത്തിന് വിശാലമായ ചരിത്രമുണ്ട്. മാത്രമല്ല, തായ്‌ലന്റിന്റെ സംസ്ക്കാരത്തിൽ അയൽ രാജ്യങ്ങളായ ബർമ്മ, ലാവോസ്, കംബോഡിയ, മലേഷ്യ, വിയറ്റ്നാം, ഇൻഡോനേഷ്യ, ഇന്ത്യ എന്നീ രാജ്യങ്ങൾ വളരെയധികം സ്വാധീനം ചെലുത്തിയിട്ടുണ്ട്.





ആധുനിക തായ്‌ലന്റിന്റെ തുടക്കമെന്ന് പറയാവുന്ന സുഖോതായ് സാമ്രാജ്യം ചരിത്രത്തിൽ നാമ്പിടുന്നതിനും സഹസ്രാബ്ദങ്ങൾക്ക് മുൻപേ നിലനിന്നിരുന്ന പാരമ്പര്യത്തിന്റെ കഥകളുണ്ട് തായ്‌ലന്റിന് അവിടെ എത്തുന്നവരോട് പറയുവാൻ. കണ്ണാടിച്ചില്ല് പോലെയുള്ള നീലിമയാർന്ന സമുദ്രത്താൽ വലയം ചെയ്തു കിടക്കുന്നു ഈ ഉപദ്വീപ്. ഇവിടുത്തെ ശീതോഷ്ണാവസ്ഥയും കാലവർഷവും ഒരുപോലെ ആകർഷിക്കുന്നതാണ്. തായ്‌ലന്റിലേക്കുള്ള യാത്ര തീർച്ചയായും നിങ്ങളെ ഒരു കാല്പനിക ലോകത്തിന്റെ പ്രതീതിയിലേക്ക് നയിക്കും.

### പട്ടായ ഉണരുകയാണ്

പട്ടായയിൽ ഇപ്പോൾ മഴക്കാലമാണ്. മഴ പെയ്യുന്നതും തോരുന്നതും ഇവിടെ പെട്ടെന്നാണ്. മഴ നനഞ്ഞ പട്ടായയിൽ വെളിച്ചം നല്ലവണ്ണം പടർന്നിരുന്നു. പക്ഷെ തെരുവും തെരുവോരവും ഉറങ്ങിക്കിടന്നു. വഴിയിൽ വാഹനങ്ങളും മനുഷ്യരും ഉണ്ടായിരുന്നില്ല. അത്യപൂർവ്വമായി അല്പവസ്ത്രധാരികളായ ഒന്നുരണ്ടു പെണ്ണുങ്ങൾ ആടിയുലഞ്ഞ് പോകുന്നതു കണ്ടു. പട്ടായ ഇപ്പോൾ ഉറങ്ങാൻ കിടന്നതേയുള്ളൂ. പട്ടായയിൽ രാത്രി പകലും, പകൽ രാത്രിയുമാണ്. ഹോട്ടൽ മുറിയിലെ ഇലക്ട്രിക് കെറ്റിലിൽ ഒരു ഗ്രീൻ ചായ ഉണ്ടാക്കി. വർത്തമാന പത്രമില്ലാതെ, ചായ ഉഷാറില്ലാതെ കുടിച്ചു.

ഇന്നത്തെ യാത്രകൾ മുഴുവനും പട്ടായയിലെ ബീച്ചുകളിലേക്കാണ്. ഇവിടെ പ്രാതൽ ലഘു ഭക്ഷണമല്ല. പന്നിയിറച്ചിയും കോഴിയിറച്ചിയും ഫ്രൈഡ് റൈസും നൂഡിൽസും സോസേജും റൊട്ടിയും മുട്ടയും പഴങ്ങളും തുടങ്ങി അനവധിയോളം ഭക്ഷണ പദാർത്ഥങ്ങളുണ്ട്. കൂടുതലും തായ് ചൈനീസ് രുചിഭേദങ്ങൾ. നഗ്നശരീരങ്ങൾ കെട്ടുപിണഞ്ഞും ഇണചേർന്നും തിരമാലകളിൽ അലിഞ്ഞുചേരുകയാണിവിടെ. അവർക്ക് ആവശ്യമുള്ളതെല്ലാം കൊടുക്കുന്ന കടലും കടൽതീരങ്ങളുമാണ് പട്ടായ നിറയെ. ലോകത്തിലെതന്നെ ഏറ്റവും വലിയ ബീച്ച് മാളാണ് (Beach Mall) പട്ടായയിലുള്ളതെന്ന് വിനോദസഞ്ചാര ചരിത്രം സാക്ഷ്യപ്പെടുത്തുന്നു. ഉപ്പ് തൊട്ട് സുഖഭോഗങ്ങളുടെ പരമാനന്ദം വരെ ഇവിടെ ലഭ്യമാണ്. ഇവിടുത്തെ കുറുമ്പുള്ള തിരമാലകൾ തായ് സുന്ദരികളെപോലെ നമ്മുടെ അല്പവസ്ത്രങ്ങളും അപഹരിക്കും. ഇവിടെ ആണെന്നും പെണ്ണെന്നും ഇല്ല. ലിംഗഭേദമില്ലാതെ ആഘോഷിക്കുന്ന മാലാഖമാരുടെ ഉന്മാദഭൂമിയാണിത്.

അതെ, പട്ടായ ഉണരുകയാണ്. പിക് അപ് കാരിയറിൽ പിറകിൽ യാത്രക്കാർക്ക് ഇരിക്കാൻ കഴിയും വിധം സജ്ജീകരിച്ച ഒരു പ്രത്യേക തരം വാഹനമാണ് തായ് വീഥികളിലെ പ്രധാന യാത്രാവലംബം. നമ്മുടെ നാട്ടിൽ ബസ് റൂട്ടുകൾ ഇല്ലാത്ത പ്രദേശങ്ങളിലേക്കു യാത്ര ഒരുക്കുന്ന ജീപ്പുകളെ അനുസ്മരിപ്പിക്കുന്നതാണ് ഈ വാഹനം. വിയറ്റ്നാമിനു എതിരായി യുദ്ധം ചെയ്യാൻ യു എസ് ആർമി തമ്പടിച്ച സ്ഥലം ആയിരുന്നു പട്ടായ. ആർമിയുടെ വിനോദോപാധികൾ ആയാണ് പ്രോസ്റ്റിറ്റ്യൂഷൻ അടക്കമുള്ള സംസ്കാര രാഹിത്യം രാജ്യത്ത് വേരോടിയത്. മടിയരും അലസരുമായ പുരുഷ വർഗം അനുപാതത്തിൽ കൂടുതൽ ഉള്ള സ്ത്രീ വർഗത്തെ ആശ്രയിച്ചു. കുടുംബം പോറ്റേണ്ടത് അവളുടെ ഉത്തരവാദിത്വം ആയി. എങ്ങനെ പണം ഉണ്ടാക്കുന്നു എന്ന ചോദ്യം വരാത്തതിനാൽ




തായ്‌ലന്റിലെ ഡാം





ഫുക്കെറ്റ്ബീച്ച്


പട്ടായയിലെ ബുദ്ധ വിഗ്രഹം


നഗരത്തിലെ റസ്റ്റോറന്റുകൾ

എളുപ്പ മാർഗങ്ങൾ അതിനായി സ്വീകരിക്കപ്പെട്ടു.

സമയം സന്ധ്യയായി തുടങ്ങിയിരുന്നു. ഞങ്ങളുടെ ആവശ്യപ്രകാരം വണ്ടി ഒരു ബുദ്ധ ക്ഷേത്രത്തിന്റെ താഴ്‌വാരത്തിൽ നിർത്തി. സന്ധ്യക്ക് ഏതോ ഗ്രാമപ്രദേശത്തെ ആളൊഴിഞ്ഞ അമ്പലത്തിൽ ചെന്ന പ്രതീതി. പടികൾ കയറി ചെല്ലുമ്പോൾ ക്ഷേത്രമോ ശ്രീകോവിലോ ഒന്നും ഇല്ലാതെ വലിയ ബുദ്ധ വിഗ്രഹം. അതിനു മുൻപിൽ കൊളുത്തി വെച്ച ചന്ദന തിരികൾ. വെളുത്ത പ്രത്യേക തരം വസ്ത്രം ധരിച്ച 45 പെൺകുട്ടികൾ അടി വെച്ച് പ്രദക്ഷിണം നടത്തുന്നു. താഴ്‌വാരത്തിൽ നിന്ന് കുളിർ വഹിച്ചെത്തുന്ന കാറ്റ് ചുറ്റിലും തണുപ്പ് നിറയ്ക്കുന്നു. ഇരുളിൽ തെളിഞ്ഞു കത്തുന്ന ദീപങ്ങൾക്ക് വല്ലാത്ത ദൈവീകത. പ്രധാന പ്രതിഷ്ഠക്ക് ചുറ്റും ആയി പല ബുദ്ധ രൂപങ്ങൾ. അതിൽ ഒന്ന് കൗതുകം ഉണർത്തുന്നത് ആയിരുന്നു. വലിയ ബുദ്ധയുടെ പൊക്കിളിൽ ഒരു ദ്വാരം. ഒരാൾ ഒരു കോയിൻ പൊക്കിൾ വഴി അകത്തേക്ക് ഇട്ടു ബുദ്ധന്റെ വയറ് തടവി പ്രാർത്ഥിക്കുന്നു. എപ്പോഴും വയർ നിറയെ ഭക്ഷണം കിട്ടാനുള്ള അനുഗ്രഹത്തിന് ആണത്രേ ആ പ്രാർത്ഥന. അമ്പലത്തിലെ പടികൾ ചവിട്ടി ഇറങ്ങുമ്പോൾ വല്ലാത്ത സ്വസ്ഥതയും തണുപ്പും നിറയും പോലെ. ഉള്ളിലും പുറത്തും.

പട്ടായയോട് വിട പറഞ്ഞ് അടുത്ത ദിവസം രാവിലെ തന്നെ ബാംഗോക്കിലേക്ക് യാത്ര തിരിക്കുമ്പോൾ അല്പം നഷ്ടബോധം തോന്നാതിരുന്നില്ല. തായ്‌ലന്റിന്റെ തലസ്ഥാനവും ഏറ്റവും വലിയ നഗരവുമാണ് ബാങ്കോക്ക്. ഏകദേശം 7 മില്യനോളം ജനങ്ങൾ വസിക്കുന്ന ഈ നഗരം ലോകത്തിലെ ഏറ്റവും വലിയ 22-ാമത്തെ നഗരവുമാണ്. ഹോട്ടലിൽ ചെക്ക് ഇൻ ചെയ്ത് ഉച്ചഭക്ഷണം കഴിച്ച ശേഷം നഗരകാഴ്ചകൾ കാണുവാനിറങ്ങി. ബാങ്കോക്ക് പാട്ടായ 150 കിലോമീറ്റർ ആണ് ദൂരം. ഈ റൂട്ടിൽ ആണ് ലോകത്തിലെ ഏറ്റവും വലിയ ടൈഗർ സൂവായ ശ്രീരാച്ച ടൈഗർ സൂ. ഈ സൂവിൽനിന്നും തുടങ്ങുന്നു കാഴ്ചകളുടെ തുടക്കം. ബാങ്കോക്കിൽ നിന്നും 97 കിലോമീറ്റർ ആണ് ശ്രീരാച്ച ടൈഗർ സൂവിലേക്ക്. ഏകദേശം രണ്ടര മണികൂർ കൊണ്ട് ശ്രീരാച്ച ടൈഗർ സൂവിലെത്തി. വിശപ്പുകാരണം നേരെ സൂവിലുള്ള റസ്റ്റോറന്റിലേക്ക്. കൈകഴുകി ടേബിളിൽ ഇരുന്നപ്പോൾ റസ്റ്റോറന്റിലെ ഒരു വശത്തുള്ള ചുമര് ഗ്ലാസ്സിനപ്പുറത്ത് അനവധി കടുവകൾ. ആദ്യം മനസ്സിലായില്ല കണ്ണുതിരുമ്മി ഒന്നുകൂടിനോക്കിയപ്പോൾ സത്യമാണ്, ചിലത് തടാകത്തിൽ കുളിക്കുന്നു, മറ്റു ചിലവ തല്ലുകൂടുന്നു ഇതു കണ്ടതോടെ വിശപ്പുമറന്നു




ബാങ്കോക്കിലെ പ്രശസ്തമായ റിക്ലൈനിംഗ് ബുദ്ധപ്രതിമ


തായ്‌ലന്റിലെ ഫുഡ്

Photo: Arjun Thomas

200 ഓളം കടുവകളുണ്ടിവിടെ. സൂവിന്റെ അകത്തു കടന്നപ്പോൾ മനോഹരങ്ങളായ പൂന്തോട്ടങ്ങളും, കാനനഭംഗിയുമാണ് എതിരേറ്റത്. നിരവധി മൃഗശാലകൾ കണ്ടിട്ടുണ്ടെങ്കിലും ഇത്ര മനോഹരവും കണ്ണിനു കുളിർമ്മ നൽകുന്നതുമായ മൃഗശാല കണ്ടിട്ടില്ല. നമ്മൾ ഒരു സൂവിലാണ് എന്നു തോന്നുകയില്ല. വനത്തിൽ ചെന്നുപെട്ട പ്രതീതിയാണുള്ളത്. ടൈഗർ ഷോ, ക്രോക്കോഡൈൽ ഷോ, എലിഫന്റ് ഷോ, എന്നിവയാണ് പ്രധാന ആകർഷണം. വലിയ കടുവകളുടെ കൂടെ നിന്നു സഞ്ചാരികൾ ഫോട്ടോകൾ എടുക്കുന്നത് വിസ്മയത്തോടെയാണ് കണ്ടുനിന്നത്. ചിലർ കടുവകളെ മടിയിൽ കിടത്തി ഫോട്ടോകൾ എടുക്കുന്നു, കുട്ടികൾ കടുവകുട്ടികൾക്ക് പാലുകൊടുക്കുന്നു. ഇതിനെല്ലാം വേറെ വേറെ ഫീസുകൾ ഉണ്ട്. ഇവിടെ കടുവകൾ പൂച്ചകുട്ടികളെ പോലെയാണ്. ഇതെല്ലാം കണ്ട് ടൈഗർ ഷോ കാണുവാൻ പോയി. വലിയൊരു ഓപ്പൺസ്റ്റേജ്, ഷോ നടക്കുന്ന നടുക്കളം കമ്പിവല ഇട്ടിരിക്കുന്നു. വലിയ സംഗീതത്തിന്റെ അകമ്പടിയോടെ ഭീമാകാരങ്ങളായ ഏഴു കടുവകൾ നടുക്കളത്തിലേക്ക് വന്നു. ഇവയെ നിയന്ത്രിക്കുവാൻ ഒരു കടുവയുടെ പകുതി വലിപ്പം പോലുമില്ലാത്ത ഒരു മനുഷ്യനും. ഈ മനുഷ്യന്റെ കൈയ്യിലിരിക്കുന്ന ചെറിയ വടിയിലെ ചെറുചലനങ്ങളിൽ ഈ കടുവകൾ പൂച്ചകുട്ടികളാകുന്ന കാഴ്ച നമ്മേ അതിശയിപ്പിക്കും.

പിന്നീട് പോയത് വായനയിലൂടെ മാത്രം അറിഞ്ഞിട്ടുള്ള സുവർണ്ണ ബുദ്ധനെ കാണുവാനാണ്. 5.5 ടൺ (5500 കിലോഗ്രാം) സ്വർണ്ണത്തിൽ തീർത്ത ലോകത്തിലെ ഏറ്റവും വലിയ സ്വർണ്ണ പ്രതിമ ഒട്ടൊന്നുമല്ല അതിശയിപ്പിച്ചത്. ഇന്ത്യൻ ബൗദ്ധ ശില്പ ചാതുരിയുടെ സ്വാധീനം ഉള്ളതിനാൽ ഇത് ഇന്ത്യയിലെവിടെയോ നിർമ്മിച്ചതാകാമെന്ന് കരുതുന്നവരുണ്ട്. ബാങ്കോക്കിലെ തന്നെ മറ്റൊരു പ്രശസ്തമായ ബുദ്ധപ്രതിമയാണ് റിക്ലൈനിംഗ് ബുദ്ധ അല്ലെങ്കിൽ ചരിഞ്ഞു കിടക്കുന്ന ബുദ്ധൻ. 15 മീറ്റർ പൊക്കവും 43 മീറ്റർ നീളവുമുള്ള ഈ പ്രതിമ വലിപ്പം കൊണ്ട് നമ്മെ അതിശയിപ്പിക്കും. ചെരുപ്പുകൾ ഊരി സ്വന്തം കയ്യിൽ തന്നെ കരുതുവാൻ പ്രത്യേക സഞ്ചികൾ മുൻ വാതിലിൽ വച്ചിരിക്കുന്നു. കാൽമുട്ടിന് താഴെ മറയ്ക്കാത്ത സ്ത്രീകൾക്ക് പ്രത്യേക വസ്ത്രം കൊടുക്കുന്നത് അല്പം കൗതുകം ഉളവാക്കി. തലസ്ഥാന നഗരമായ ബാങ്കോക്കിനെ അവിടത്തെ ജനങ്ങൾ വിളിക്കുന്നത് 'മാലാഖമാരുടെ നഗരം' എന്നാണ്. പ്രകൃത്യാ സുന്ദരമായ ഈ പ്രദേശത്തിന് അവിടത്തെ മനോഹരമായ നിരത്തുകളും കമ്പോളങ്ങളും സൗവർണ്ണ കൊട്ടാരങ്ങളും ക്ഷേത്രങ്ങളും ഒന്നുകൂടി മാറ്റുകൂട്ടുന്നു. ബാങ്കോക്കിന് ക്രുംഗ് തെപ് എന്നും പേരുണ്ട്. തായ്‌ലന്റിലെ രുചിയേറുന്ന വിഭവങ്ങൾ ലോകപ്രശസ്തമാണ്. മസാലയും എരിവും പുളിയും മധുരവും ഉപ്പും എന്നാൽ കയ്പ്പും ചേർന്ന ഒരു സമ്മിശ്ര രുചിയാണ് ഇവിടത്തെ വിഭവങ്ങൾക്ക്. തട്ടുകടകളിൽ ചൈനീസ് ഭക്ഷണത്തിന്റെ വ്യത്യസ്ത മുഖങ്ങൾ. തേളും, പാമ്പും, പാറ്റയുമൊക്കെയായി കളർഫുൾ തട്ടുകടകൾ. പാറ്റനമ്മൾ ചിപ്സ് വറത്തുകൂട്ടിയിരിക്കുന്നത് പോലെയാണ് ആവശ്യക്കാർക്ക് വാരിഇട്ട് കൊടുക്കുന്നു. ചിലർ ഇതും മേടിച്ച് കൊറിച്ചും കൊണ്ടാണ് നടപ്പ്. പാമ്പും, തേളും തനത് രൂപത്തിൽ മസാലയിൽ കുളിപ്പിച്ച് വളരെ മനോഹരമായി അലങ്കരിച്ചു വച്ചിരിക്കുന്നു. നിങ്ങളുടെ കീശ കാലിയാവാതെ ഷോപ്പിംഗ് നടത്തുവാൻ കഴിയുന്ന ഒരു സ്ഥലമാണ് തായ്‌ലന്റ്. ഇവിടത്തെ പ്രധാന ആകർഷണമാണ് തെരുവോര കച്ചവടങ്ങൾ. റോളക്സ് വാച്ചുകളുടെയും, ചാനൽ, ഗുക്കി ബാഗുകൾ എന്നിങ്ങനെ അന്താരാഷ്ട്ര ഉൽപ്പന്നങ്ങളുടെ അപരൻമാരെ നിങ്ങൾക്കിവിടെ കാണാം. അത് കൊണ്ട് ലോകത്തെവിടെയും ലഭിക്കാത്ത വിലയ്ക്ക് ലഭിക്കുന്നത് കണ്ട് കണ്ണ് മഞ്ഞളിക്കരുത്. ഇതെല്ലാം 'ഡ്യൂപ്ലിക്കേയ്റ്റുകൾ' ആണ്. എന്നാലും ഷോപ്പിംഗിന് ഹരമായവർ ഉണ്ടെങ്കിൽ 'ചാറ്റുഛാക് വാരാന്ത്യ മാർക്കറ്റ്' തീർച്ചയായും സന്ദർശിക്കണം.

### ഫുക്കെറ്റ്

സൂര്യന്റെ ഇളം ചൂടും കാറ്റും ഏറ്റ് പഞ്ചസാര പോലെയുള്ള മണൽത്തരികളിൽ ഇരുന്ന് കടൽ തിരമാലകൾ തീർക്കുന്ന ഇരമ്പലുകളും ആസ്വദിച്ച് വിശ്രമിക്കുവാൻ ഏറ്റവും അനുയോജ്യമായ സ്ഥലം. തായ്‌ലന്റിന്റെ തന്നെ ഭാഗമായ ഒരു ചെറിയ ദ്വീപാണ് ഫുക്കെറ്റ്. ഇവിടെ വർഷത്തിൽ രണ്ട് കാലാവസ്ഥയാണുള്ളത്. മെയ് - ഒക്ടോബറിലെ മൺസൂണും നവംബർ - ഏപ്രിലിലെ വേനലും. ഫുക്കെറ്റിലെ കോറൽ ഐലന്റ് എന്നറിയപ്പെടുന്ന കോഹ്ഹീയിൽ ചെന്നാൽ സ്നോർക്കലിംഗ്, സ്കൂബ ഡൈവിംഗ്, ഫിഷിംഗ് തുടങ്ങി ഒട്ടനവധി ജലവിനോദങ്ങൾ നിങ്ങളെ ഉൻമേഷഭരിതരാക്കും. കടലിൽ നീന്തുവാൻ ഇഷ്ടപ്പെടുന്നവർക്കും പ്രകൃതി സ്നേഹികൾക്കും ഇവിടത്തെ പ്രകൃതി അവിസ്മരണീയമായ അനുഭവം നൽകുമെന്ന കാര്യം ഉറപ്പാണ്. ഉറങ്ങാത്ത തെരുവുകൾ, നൃത്തച്ചുവടുകൾ നിലയ്ക്കാത്ത ഹോട്ടൽ ബാറുകൾ, രാത്രി വൈകിയും സന്ദർശകരെ 'മസാജ്' ചെയ്ത് സംതൃപ്തരാക്കാൻ തുറന്നുവെക്കുന്ന കടകൾ, അവരെ വലവീശിപ്പിടിക്കാൻ പാതയോരത്ത് ചിരിച്ചുനിൽക്കുന്ന സുന്ദരികൾ, തീരുന്നില്ല പട്ടായ വിശേഷങ്ങൾ. ടൂറിസം ഒരു വ്യവസായമാക്കി മാറ്റിയതിന്റെ ബാക്കിപത്രമാണത്. ●



സുജിൻ തോമസ്



Isha Talwar
Photographer: Shani Shaki



Rajeev Pillai
Photographer: Anson Antony

# താരങ്ങളിലെ താരം – മാക്സോ

മികച്ച സെലിബ്രിറ്റി മാനേജ്മെന്റ് കമ്പനിയായി വളരുകയെന്ന ലക്ഷ്യത്തോടെ ഏഴു വർഷത്തിലധികമായി കൊച്ചി ആസ്ഥാനമായി പ്രവർത്തിച്ചു വരികയാണ് മാക്സോ സെലിബ്രിറ്റി മാനേജ്മെന്റ് ടീം. തങ്ങളുടെ പ്രവർത്തനശൈലി ടീം ലീഡറായ ഹുവൈസ് ആഡ്കോമിന്റെ വായനക്കാരുമായി പങ്കുവെയ്ക്കുന്നു.

ഒരു സെലിബ്രിറ്റിക്കോ മോഡലിനോ അവരുടെ വളർച്ചയ്ക്ക് ആവശ്യമായ എല്ലാ സ്പ്പോർട്ടുകളും നൽകി വരുന്ന പ്രസ്ഥാനമാണ് മാക്സോ സെലിബ്രിറ്റി മാനേജ്മെന്റ്. ഉള്ളിലുള്ള വാസന തിരിച്ചറിഞ്ഞാലും അത് സമൂഹം അറിയുകയും അംഗീകരിക്കുകയും ചെയ്യുമ്പോഴാണ് ഒരു കലാകാരന്റെ ഉയരത്തിലേക്കുള്ള വളർച്ചക്ക് തുടക്കമാകുന്നത്. അതൊരു വ്യക്തിയാവാം ബ്രാൻഡാവാം. ഇവ തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. ബ്രാൻഡും വ്യക്തിയും തമ്മിലുള്ള ഈ സൗഹൃദത്തിനു പിന്നിൽ മാക്സോയുടെ കരവിരുതുണ്ട്.

### കഥാരംഭം

സെലിബ്രിറ്റി മാനേജ്മെന്റിലേക്ക് കടക്കാൻ കാരണമായത് രാജീവ് പിള്ളയുടെ പ്രചോദന മാർന്ന വാക്കുകളാണ്. എട്ടു വർഷത്തിലേറെയായുള്ള സൗഹൃദമാണ് ഞങ്ങളുടേത്. അന്നും ഇന്നും മാക്സോയുടെ പ്രവർത്തനങ്ങൾക്കൊപ്പം ഞങ്ങൾ ഒരുമിച്ച് സഞ്ചരിക്കുന്നു. ഇതുപോലെ തന്നെ അജിത്ത് രവി പെഗാസസിന്റെ സപ്പോർട്ട് കൂടിയാണ് ഞങ്ങളെ മുമ്പോട്ടു നയിക്കുന്നത്. സെലിബ്രിറ്റി മാനേജ്മെന്റിനൊപ്പം ബ്രാൻഡ് എൻഡോസ്മെന്റുമാണ് ഇപ്പോൾ ഫോക്കസ് ചെയ്യുന്നത്.

സിനിമ, ടി.വി കൊമേഴ്സ്യൽ, ഫാഷൻ ഷോ തുടങ്ങി വിവിധ മേഖലകളിലേക്ക് മോഡലുകളെയും സെലിബ്രിറ്റികളെയും കണ്ടെത്തുന്നതിനും ഈ രംഗത്തേക്ക് കടന്നുവരുവാൻ താൽപര്യമുള്ളവർക്ക് അവസരങ്ങൾ നേടികൊടുക്കുന്നതിനും മാക്സോയ്ക്ക് കഴിയുന്നുണ്ട്.

ബ്രാൻഡുകളെക്കുറിച്ചാണ് സംസാരിക്കുന്നതെങ്കിൽ അത് വളരെ പെട്ടന്ന് ജനങ്ങളിലെത്തിക്കാൻ സാധിക്കുന്നത് സെലിബ്രിറ്റികളിലൂടെയാണ്. അവരുടെ മൂല്യം ബ്രാൻഡുകളുടെ വളർച്ചയെ ഏറെ സഹായിക്കന്നു. ഈ മൂല്യത്തിലേക്ക് സെലിബ്രിറ്റികളെ എത്തിക്കുക എന്നതാണ് മാക്സോയുടെ ദൗത്യം. ഒപ്പം ഫാഷൻ ഷോകൾക്കും ഇനാഗുറേഷനുകൾക്കും ആവശ്യമായ സെലിബ്രിറ്റികളെ കോർഡിനേറ്റ് ചെയ്ത് കൊടുക്കാറുമുണ്ട്.

### സൗഹൃദം

ഒരു സെലിബ്രിറ്റിയും മാനേജരുമായുള്ള വ്യക്തിഗത ബന്ധം പ്രസക്തമാണ്. ഒരു പ്രതിഭയുടെ ശ്രദ്ധ ഊന്നിപ്പറയുക എന്നതാണ് പ്രധാനം. ഒരു സെലിബ്രിറ്റി മാനേജരുടെ ജോലിയാണ് ഒരു വ്യക്തിയെ ഒരു ബ്രാൻഡാക്കുക എന്നത്. മാനേജർമാർ ഇത് ഏറ്റവും ഭംഗിയായി നിർവഹിക്കുന്നതിലൂടെ ആ ലക്ഷ്യം പൂർത്തീകരിക്കുകയും ചെയ്യുന്നു. അതിനു ആവശ്യമായ പ്രൊഫൈൽ, പോർട്ട് ഫോളിയോ, മികച്ച ആർട്ടിക്കിളികളിലൂടെയുള്ള മീഡിയ കവറേജ് എന്നീ സേവനങ്ങളും മാക്സോയുടെ പ്രത്യേകതയാണ്.

കൂടെ വർക്ക് ചെയ്ത എല്ലാവരുമായും നല്ല സൗഹൃദമാണ് എപ്പോഴുമുള്ളത്. രാജീവ് പിള്ള, ഇഷാ



മാക്സോ ടീം ഇന്റിവുഡ് എക്സലൻസ് അവാർഡ് ഏറ്റുവാങ്ങുന്നു












വർഷങ്ങൾ നീണ്ട സൗഹൃദമാണ് മാക്സോയും ഹുവൈെസുമായിട്ടുള്ളത്. വളരെ സത്യസന്ധതയോടെ കൃത്യമായി തങ്ങളുടെ വർക്കുകൾ ചെയ്യുന്ന മികച്ച സെലിബ്രിറ്റി മാനേജ്മെന്റ് ടീം ആണ് മാക്സോയുടേത്.

ഡോ. രാജീവ് പിള്ള (ആക്ടർ)



എന്റെ സിനിമ കരിയർ ആരംഭിച്ചത് മാക്സോക്കൊപ്പമാണ്. ഏകദേശം രണ്ടര വർഷം പിന്നിടുന്നു മാക്സോയോടൊപ്പമുള്ള യാത്രകൾ. മാക്സോ ടീം മോഡൽസിനും ആക്ടേഴ്സിനും നൽകുന്ന പിന്തുണ എടുത്തു പറയേണ്ട ഒരു കാര്യമാണ്. ഇത്രയും സപ്പോർട്ടീവായ ടീമിനൊപ്പം പ്രവർത്തിക്കുന്നതിൽ എനിക്ക് വളരെയധികം സന്തോഷമുണ്ട്.

Dr.ഹന്ന റെജി കോശി (ആക്ട്രസ്)



"Happy and friendly set of people. The shoot schedules made for the celebrities were very relaxed and stress free. Good co-ordination with work and planning which never keeps my work on hold. Artist management is at the top notched by Maxo Creative. I do recommend this team for a smooth and happy clients"

**Anson Antony**
**(Leading Fashion Photographer)**

തൽവാർ, ആൻസൺ പോൾ, ജോൺ കൈപ്പള്ളിയിൽ, ഹന്ന റെജി കോശി, നിക്കി ഗിൽറാണി തുടങ്ങിയ താരങ്ങളും. സാബു ആദിത്യൻ, ഷാനി ഷാക്കി, ആൻസൺ ആന്റണി, അനീഷ് ഉപാസന, ജിൻസൺ ഏബ്രഹാം, സെനി പി അരക്കാട്ട്, ടൂനുസ്, സുഭാഷ് മഹേശ്വർ, സനോജ് കുമാർ, പ്രജീഷ്, നിയാസ് മരിക്കാർ, നിധിൻ ബോസ് തുടങ്ങിയ ഫോട്ടോഗ്രാഫേഴ്സും ഡയറക്ടർമാരായ എബ്രിഡ്ഷൈൻ, ജിജോയ് ആന്റണി എന്നിവരും നമ്മുടെ ടീമിന്റെ മുതൽക്കൂട്ടാണ്.

### മാക്സോ ടീം

കൃത്യതയാർന്ന പ്രവർത്തനങ്ങളിലൂടെ മികച്ച റിസൽട്ട് നേടിയെടുക്കാൻ കഴിവുള്ള ഒരു ടീമാണ് എനിക്കൊപ്പമുള്ളത്. അനുരാജ്, ജിത്തു കരീം എന്നിവരും ആക്ടേഴ്സ്, മോഡൽസ്, മേക്കപ്പ് മാൻ, സ്റ്റൈലിസ്റ്റ്, ആർട്ട് ഡയറക്ടേഴ്സ്, അഡ്വർടൈസിംഗ് ഏജൻസികൾ ഇവരുടെയെല്ലാം ആത്മാർത്ഥമായ പിന്തുണയാണ് മാക്സോയുടെ മുന്നോട്ടുള്ള കുതിപ്പിന് പ്രചോദനമേകുന്നത്. ഞങ്ങളുടെ ഈ പ്രവർത്തനമികവിന് കിട്ടിയ ഏറ്റവും വലിയ അംഗീകാരമാണ് ഇന്റിവുഡ് എക്സലൻസ് അവാർഡ്.

### പുതു പ്രതീക്ഷകൾ

ഇന്ത്യയിലെ തന്നെ മികച്ച സെലിബ്രിറ്റി മാനേജ്മെന്റ് കമ്പനിയായി വളരുകയെന്നതാണ് ലക്ഷ്യം. സ്വപ്ന സഫലീകരണത്തിലേക്കുള്ള യാത്രയിലാണ് ഞങ്ങൾ. സെലിബ്രിറ്റി മാനേജ്മെന്റ് രംഗത്ത് പുതുമയുടെ വർണ്ണങ്ങൾ ഒരുക്കുക എന്നതാണ് സ്വപ്നം.




E-mail: mail@maxxo.co.in
Web: www.maxxocm.in
Ph: 88482 96984

**സോളി മാത്യു**



# മായാത്ത പരസ്യങ്ങൾ

പരസ്യങ്ങൾ നമ്മുടെയിടയിൽ വരുത്തിയ സ്വാധീനം വ്യത്യസ്തമാണ്. പഴമയുടെ പരസ്യ ഓർമ്മകളിലേക്ക് ഒന്നു കണ്ണോടിച്ചാൽ കാണാൻ സാധിക്കുന്നത് ഗൃഹാതുരതയുണർത്തുന്ന ഈ പരസ്യങ്ങളാവാം.

പരസ്യങ്ങളും ഒരു കലയാണല്ലോ, പക്ഷേ ഇവിടെ കച്ചവടം നടക്കണമെങ്കിൽ അതു വായിക്കുന്ന (കേൾവിയും കാഴ്ചയുമാവാം) വ്യക്തിക്ക് കാര്യങ്ങൾ മനസ്സിലാകണം. വിൽക്കപ്പെടാത്ത പരസ്യങ്ങളൊന്നും ക്രിയേറ്റീവ് ആയ പരസ്യങ്ങളല്ലെന്ന് പറയാറുണ്ട്. പരസ്യങ്ങളിലെ ക്രിയേറ്റിവിറ്റിക്ക് ഉൽപ്പന്നമോ സേവനമോ വിൽക്കുക എന്നതുമാത്രമാണ് ലക്ഷ്യം. ആളുകളുടെ ശ്രദ്ധയാകർഷിക്കാനായി ധാരാളം വഴികൾ ഉപയോഗിക്കാറുണ്ട്. അഡ്വെർടൈസിംഗ് അപ്പീലുകൾ എന്നാണ് ഈ വഴികൾ അറിയപ്പെടുന്നത്. പരസ്യത്തിലുള്ള ഉൽപ്പന്നം വാങ്ങിയാൽ നിങ്ങൾക്ക് പലതരത്തിലുള്ള പ്രയോജനം ലഭിക്കും എന്ന സന്ദേശം ആളുകളോട് പറയുക മാത്രമല്ല പരസ്യം ചെയ്യുന്നത്. അത് എറ്റവും ആസ്വാദ്യകരമായ രീതിയിൽ ഉൽപ്പന്നം വാങ്ങാൻ പ്രേരിപ്പിക്കുകയാണ്. ടാർഗറ്റ് ഓഡിയൻസിന്റെ സ്വഭാവമനുസരിച്ചാണ് പരസ്യ നിർമ്മാതാക്കൾ അപ്പീലുകളെ തിരഞ്ഞെടുക്കുക.

തൊണ്ണൂറുകളിലൊക്കെ ക്രിക്കറ്റ് കാണുമ്പോൾ പരസ്യങ്ങൾ കൂടി കാണാം എന്നൊരു സന്തോഷം പലർക്കും ഉണ്ടായിരുന്നു. വീണ്ടും വീണ്ടും കാണാൻ ആഗ്രഹിക്കുന്ന പരസ്യങ്ങളായിരുന്നു മിക്ക കമ്പനികളുടേതും. പെപ്സി, കൊക്കകോള, ബൂസ്റ്റ്, നിർമ്മ, ലിറിൽ, ഒനിഡ തുടങ്ങിയ കമ്പനികളുടെ ഒട്ടനവധി പരസ്യങ്ങൾ ഇന്നും ഓർമ്മയിലുണ്ട്. ഇന്ത്യൻ പരസ്യരംഗത്തിന് ഏറ്റവും ഊർജ്ജം പകർന്ന കാലഘട്ടമായിരിക്കണം തൊണ്ണൂറുകൾ.

## വാഷിംഗ് പൗഡർ നിർമ്മ

'നിർമ്മ'ബ്രാൻഡ് നമുക്കേവർക്കും സുപരിചിതമാണ്. ഒരോ ഭാരതീയനും അഭിമാനിക്കാവുന്ന ഒരു ബിസിനസ് വിജയകഥയാണ് നിർമ്മയുടേത്.

1945 ൽ ഗുജറാത്തിലെ ഒരു സാധാരണ കർഷക കുടുംബത്തിൽ ജനിച്ച കർസൻഭായ് പട്ടേൽ ഇന്ന് വലിയ ഒരു വ്യവസായ സാമ്രാജ്യത്തിന്റെ അധിപനാണ്. ഇരുപത്തിയൊന്നാമത്തെ വയസിൽ രസതന്ത്രത്തിൽ ബിരുദമെടുത്ത കർസൻഭായി ഒരു ലാബ് ടെക്നീഷ്യനായി ജോലിയിൽ പ്രവേശിച്ചു. ജോലി കഴിഞ്ഞുള്ള സമയങ്ങളിൽ ചെലവു കുറഞ്ഞ രീതിയിൽ എങ്ങനെ അലക്കുപൊടി ഉണ്ടാക്കാം എന്ന് അദ്ദേഹം ഗവേഷണ നിരീക്ഷണങ്ങൾ നടത്തി. സർഫ്, ലക്സ് മുതലായ ലോകപ്രസിദ്ധ ബ്രാൻഡുകൾ വിപണിയിൽ കൊടികുത്തി വാണിരുന്ന കാലം. തന്റെ വീടിന്റെ പിന്നാമ്പുറത്തിരുന്ന് കർസൻഭായി നിർമിച്ച അലക്കുപൊടി വീടുവീടാന്തരം നടന്ന് വിറ്റഴിച്ചു. കിലോഗ്രാമിന് മൂന്നു രൂപയ്ക്കു വിറ്റിരുന്ന അലക്കുപൊടി വളരെ വേഗത്തിൽ അദ്ദേഹത്തിന്റെ മേഖലയിൽ പ്രചാരത്തിലായി. ക്രമേണ കമ്പനിയായി വളർന്ന പ്രസ്ഥാനത്തിന് തന്റെ മകളുടെ പേരായ 'നിർമ്മ' എന്ന പേരും നൽകി. എന്നാൽ അദ്ദേഹം നിർമിച്ച ചെലവു കുറഞ്ഞതും നിലവാരമുള്ളതുമായ അലക്കുപൊടി കടകളിൽ സ്വീകരിക്കാൻ തയാറായില്ല. വളർച്ചയുടെ ആദ്യഘട്ടങ്ങളിൽ കടുത്ത എതിർപ്പായിരുന്നു അദ്ദേഹത്തെ എതിരേറ്റത്. ഡീലർമാരേയും കച്ചവട






കർസൻഭായ് പട്ടേൽ

ക്കാരേയും ഏൽപ്പിക്കുന്ന സ്റ്റോക്ക് വിറ്റുകഴിഞ്ഞാലും പണം കിട്ടില്ല. ചെന്ന് ചോദിച്ച് നിർബന്ധിച്ചാൽ ഏൽപ്പിച്ച സ്റ്റോക്കോടെ തന്നെ തിരിച്ചയയ്ക്കും. വിൽപനയ്ക്ക് ശേഷം മാത്രം പണം തരാം എന്ന നിലപാടിലായിരുന്നു കടയുടമകൾ. എന്നാൽ ഈ പ്രതിസന്ധി ഘട്ടത്തിൽ കർസൻഭായി അതിസാഹസികമായ ഒരു തീരുമാനം എടുത്തു.

ഏതാനും വർഷം കൊണ്ട് കർസൻ ഭായ് അവരെയല്ലാം കടത്തി വെട്ടിക്കൊണ്ട് ഒന്നാം സ്ഥാനത്തെത്തി. ഡീലർമാരുടേയും കച്ചവടക്കാരുടേയും പ്രതികരണങ്ങൾ നേരിട്ടു മനസ്സിലാക്കാനായി കടകൾ തോറും കയറിയിറങ്ങി. തിരികെ വന്ന് ഒരു ഗംഭീര പരസ്യപരിപാടി പത്രങ്ങളിലും റേഡിയോയിലും ടിവിയിലുമായി രാജ്യം മുഴുവൻ നടപ്പിലാക്കി. 'വാഷിംഗ് പൗഡർ നിർമ്മ' എന്നു തുടങ്ങുന്ന പരസ്യഗാനശകലം അന്ന് കൊച്ചുകുട്ടികൾ പോലും പാടി നടക്കുമായിരുന്നു. ഇതിന് ഏറെ ആകർഷകമായ പ്രതികരണമാണ് ലഭിച്ചത്. കർസൻ ഭായിയുടെ മകളായ നിരുപമയുടെ പേരിലുള്ള നിർമ്മ ഇന്ത്യൻ ജനതയുടെ ഹൃദയത്തിലേക്ക് കുടിയേറിയത് ഹേമ, രേഖ, ജയ, സുഷമ എന്നീ കഥാപാത്രങ്ങളിലൂടെ ആയിരുന്നു. കടകളിലെല്ലാം ആവശ്യക്കാർ നിർമ്മ വാഷിങ് പൗഡർ അന്വേഷിച്ചു ചെന്നു തുടങ്ങി. പക്ഷെ, എങ്ങും ഒരുതരി പോലും സ്റ്റോക്കില്ല!. കാരണം പരസ്യപരിപാടിയുടെ തുടക്കത്തിൽ തന്നെ കർസൻ ഭായ് വിപണിയിൽ നിന്ന് ഉള്ള സ്റ്റോക്കുകൾ മുഴുവൻ പിൻവലിച്ചിരുന്നു. ഇല്ലാത്ത ഒരു വസ്തുവിനെപ്പറ്റി എല്ലാവരും അറിഞ്ഞു വരുമ്പോൾ അതിന് പ്രിയം കൂടുമല്ലോ. പക്ഷെ ആവശ്യക്കാരെ കർസൻ ഭായി അധികം നിരാശപ്പെടുത്തിയില്ല. ഉൽപന്നം ഉടനെ തന്നെ എല്ലായിടത്തും എത്തിച്ചു. നിർമ ചൂടപ്പം പോലെ വിറ്റഴിയാൻ തുടങ്ങി. ഡിറ്റർജന്റ് വിപണിയിൽ താമസിയാതെ ഒന്നാം സ്ഥാനവും കൈക്കലാക്കി. 2003ലെ എഫ്.എം.സി.ജി അവാർഡുകളിൽ ഏറ്റവും മികച്ച പരസ്യത്തിനുള്ള എക്സലൻസ് അവാർഡ് നിർമ്മയുടെ ദീർഘകാല ഏജൻസിയായ പൂർണിമാ അഡ്വർടൈസിങ് ഏജൻസിക്കു ലഭിച്ചു.

കിലോക്ക് മൂന്നു രൂപ നിരക്കിൽ വില്പനയാരംഭിച്ച നിർമ്മ വളരെ വേഗത്തിൽ ജനപ്രീതി നേടി. പത്തു വർഷം കൊണ്ട് ഇന്ത്യയിൽ എറ്റവും കൂടുതൽ വില്ക്കുന്ന സോപ്പ് പൗഡർ ആയി നിർമ്മ മാറി. 2009 ൽ ഫോബ്സ് മാഗസിൻ ഇന്ത്യയിലെ ഏറ്റവും വലിയ പണക്കാരെ തിരഞ്ഞെടുത്തപ്പോൾ 92-ാം ത്തെ സ്ഥാനത്തായിരുന്നു കർസൻ ഭായ്. നിർണായക ഘടകം പോലെ, ദേശീയതലത്തിൽ കൊണ്ടുപോകുന്ന നിർമ്മയുടെ ടിവി പരസ്യങ്ങൾ, ഇന്നത്തെ ഡിറ്റർജന്റ് ടി.വി.സി.കളിൽ നിന്ന് തികച്ചും വ്യത്യസ്തമാണ്, കൂടാതെ എച്ച്.എൽ ന്റെ പരസ്യ ഫ്രീക്വൻസിയുമായി പൊരുത്തപ്പെട്ടു. യുവാക്കളും സ്ത്രീകളും പാടാനും നൃത്തം ചെയ്യാനും, പ്രദേശങ്ങളിലും, സംസ്കാരങ്ങളിലും, വിവിധ വരുമാനക്കാരുടേയും കൗതുകമുണർത്തുന്ന ഒരു ചിത്രം അവതരിപ്പിച്ച ഇത് അതിബുദ്ധി ഉപയോഗിച്ചുള്ള തന്ത്രങ്ങളുടേയും കഠിന ശ്രമത്തിന്റേയും കഥയാണ്. പക്ഷെ, അതിനേക്കാളേറെ ഏത് ചെറുകാര്യത്തിലും സൂക്ഷ്മ ശ്രദ്ധയർപ്പിക്കുന്ന, 'എല്ലാം കിറുകൃത്യ' മാണെന്ന് ഉറപ്പു വരുത്തുന്ന ബിസിനസ് പാടവത്തിന്റേയും കഥയാണ്. ഈ രണ്ട് കഴിവുകളുംഅല്ലെങ്കിൽ മനോഭാവങ്ങളും നിർവഹണം എന്ന 'റെയിൽപാത'യിൽ ഒരേ ലക്ഷ്യത്തിലേക്കുള്ള സമാന്തരപാളങ്ങൾ പോലെയാണെന്ന് വിശേഷിപ്പിക്കാം.

## ഒട്ടിപ്പോയേ.........

സ്കൂളിലെ നാടകത്തിനായി മീശ ഒട്ടിച്ച പെൺകുട്ടി വളർന്ന് വലുതാകുന്നു, ഭാര്യയാകുന്നു, അമ്മയും അമ്മൂമ്മയുമാകുന്നു, പുനർജ്ജനിക്കുന്നു എന്നിട്ടും ഫെവികോൾ കൊണ്ട് ഒട്ടിച്ച മീശമൂക്കിനു താഴെ തുടരുന്നു. ഗുജറാത്തി നാടൻ പാട്ടിന്റെ പശ്ചാതലത്തിൽ ഒരു വാക്കും മിണ്ടാതെ തന്നെ പരസ്യം അതിന്റെ ജോലി ചെയ്തു. അഭിജിത്ത് അവസ്തി, പിയൂഷ് പാണ്ഡെ, രാജീവ് റാവു തുടങ്ങിയ ക്രിയേറ്റീവ് ഡയറക്ടർമാരായിരുന്നു പരസ്യത്തിനു പിറകിൽ പ്രവർത്തിച്ചത്. ഫെവികോളിന്റെ പരസ്യങ്ങൾ തമാശമാത്രമായിരുന്നില്ല. കുറഞ്ഞ സമയം കൊണ്ട് മികച്ച ബ്രാൻഡ് വാല്യൂ നേടിയ പരസ്യങ്ങളായിരുന്നു എല്ലാം. ഒ ആൻഡ് എം എന്ന പരസ്യ ഏജൻസിയാണ് ഫെവികോളിനു വേണ്ടി പരസ്യങ്ങൾ ഒരുക്കിയത്. ടിവി കൊമേഴ്സ്യലുകൾ മാത്രമല്ല പ്രിന്റ് മാധ്യമങ്ങളിലേക്കുള്ള പരസ്യങ്ങളും മികച്ച പ്രതികരണം നേടി. തട്ടുകടയിൽ വേഗത്തിൽ ഓംലെറ്റ് അടിച്ചുകൊണ്ടിരിക്കുകയാണ്, അതിനിടയ്ക്ക് ഒരു മുട്ട മാത്രം പൊട്ടുന്നില്ല. ഫെവികോളിന്റെ ഒഴിഞ്ഞ പാത്രത്തിൽ നിന്നും തീറ്റ കഴിക്കുന്ന കോഴിയുടെ മുട്ട എങ്ങനെ പൊട്ടാനാണ്. ടിവിയിൽ ക്രിക്കറ്റ് കാണുമ്പോൾ ഈ പരസ്യം കാണാൻ കാത്തിരിക്കുന്ന എത്ര ആളുകളുണ്ടായിരുന്നു. തമാശ എല്ലാ ആളുകൾക്കും ഇഷ്ടമാണ്. സിനിമയായാലും നാടകമായാലും ഇനി ചാക്യാർ കൂത്തായാലും, ചിരിക്കാൻ വകയുണ്ടെങ്കിൽ അവിടെ ആളുകൂടും. ഇതൊരു സാർവത്രിക സത്യമാണെന്നിരിക്കെ തമാശയെ മികച്ച അപ്പീലായാണ് പരസ്യ നിർമ്മാതാക്കൾ കണക്കാക്കുന്നത്. സെന്റർ ഫ്രഷ്, ഫെവിക്യുക്, സുസുക്കി സമുറായ് തുടങ്ങി എത്രയോ ബ്രാൻഡുകൾ നമ്മുടെ മനസ്സിൽ കേറികൂടിയതും ഇതേ തമാശകൊണ്ടാണ്. ആളുകളുടെ മനസ്സിനെ തൊടാനുള്ള എന്തോ ഒന്ന് നിങ്ങളുടെ പരസ്യത്തിലുണ്ടോ, എങ്കിൽ ആളുകൾ അതു മനസ്സിലാക്കും, തിരിച്ച് പരസ്യത്തിനേയും പരസ്യക്കാരനേയും സ്നേഹിക്കുകയും ചെയ്യും.



പിയൂഷ് പാണ്ഡെ




സോളി മാത്യു

# യോഗ സാധാരണ ജീവിതത്തിൽ

## വിശ്രമാസനങ്ങൾ

### ശവാസനം:

നീണ്ടു നിവർന്നു മലർന്നു കിടക്കുക. കൈകളും കാലുകളും ശരീരത്തിൽ നിന്നും സ്വല്പം അകറ്റി വയ്ക്കുക. ശരീരം പൂർണ്ണമായും തളർത്തി ഇടുക. അതിനുശേഷം ഒന്നു രണ്ടു തവണ ദീർഘശ്വാസോച്ഛ്വാസം ചെയ്യുന്നത് നന്നായിരിക്കും. കണ്ണുകൾ രണ്ടും മെല്ലെ അടക്കുക, ഉറങ്ങുന്നപോലെ. എന്നാൽ ഉറങ്ങിപ്പോകാതിരിക്കാൻ വളരെ ശ്രദ്ധിക്കണം. ഈ കിടപ്പിൽ ശരീരത്തിൽ യാതൊരു വിധ ചലനങ്ങളും പാടില്ല. സാധാരണ ശ്വാസഗതി. മനസ്സ് ഏകാഗ്രമായിരിക്കാൻ ശ്രദ്ധിക്കണം. യോഗാസനങ്ങൾ ചെയ്യുമ്പോൾ നമ്മുടെ ശരീരത്തിനും മനസ്സിനും ഉണ്ടാകുന്ന ക്ഷീണത്തെ ലഘൂകരിക്കാനാണ് ശവാസനം ചെയ്യുന്നത്. കുറച്ചു സമയം ഇങ്ങനെ കിടന്നശേഷം മെല്ലെ കണ്ണുകൾ തുറന്നു സാധാരണ രീതിയിലേക്കു വരാവുന്നതാണ്.

പ്രയോജനം: ബ്ലഡ്പ്രഷർ കുറയുന്നു. ശരീരത്തിന് മൊത്തത്തിൽ ഉന്മേഷം ലഭിക്കുന്നു. ഉറക്കക്കുറവ് ഉള്ളവർക്ക് ശവാസനം ഒരു ശ്വാശത പരിഹാരമായിരിക്കും.


ശവാസനം

### മകരാസനം

മകരാസനം എന്നു കേൾക്കുമ്പോൾ തന്നെ ഇത് മുതലകളുടെ കിടപ്പിനെ അനുസ്മരിക്കുന്ന ആസനമാണ് എന്നു നമുക്കു മനസ്സിലാക്കുവാൻ സാധിക്കും. ശവാസനംപോലെ തന്നെ വിശ്രമത്തിനായി ചെയ്യുന്ന വളരെ വിശിഷ്ടമായ ഒരാസനമാണ് ഇത്. നമ്മുടെ ശരീരത്തിലെ കാലുകൾക്കും നടുവിനും മകരാസനത്തിലൂടെ അയവ് ലഭിക്കുന്നു.

പരിശീലനവിധി: ഒരു ബഡ്ഷീറ്റ് വിരിച്ച് അതിൽ നീണ്ടുനിവർന്നു കമഴ്ന്നു കിടക്കുക. കാലുകൾ ഏകദേശം ഒരടിയോളം അകറ്റി പാദങ്ങൾ പുറത്തേക്ക് നിവർന്നു നിൽക്കുന്ന രീതിയിൽ തളർത്തിയിടുക. കൈകൾ രണ്ടും മടക്കി തലയ്ക്ക് കീഴായി വച്ച് വിശ്രമിച്ചു കിടക്കുക. മകരാസനം പല രീതിയിൽ ചെയ്യാവുന്നതാണ്. മുകളിൽ പറഞ്ഞ രീതി ഏറ്റവും ലളിതമായതാണ്. ഇതിനെ ശാന്ത മകരാസനമെന്നാണ് പൊതുവേ പറയാറുള്ളത്.

പ്രയോജനം: ശരീരത്തിന്റെ ക്ഷീണം പെട്ടെന്നു മാറുന്നു. നടുവേദനയ്ക്ക് ആശ്വാസം ലഭിക്കുന്നു.

മകരാസനം



സനിൽ രവീന്ദ്രൻ

## വീട്ടിൽ ഒരു ബ്യൂട്ടി പാർലർ

### മുടി വളർത്തും മാജിക് മിശ്രിതം

വളരെ ലളിതമായി വീട്ടിൽ തന്നെ തയ്യാറാക്കാം മുടിയെ വളർത്തും മാജിക് മിശ്രിതം. കറുത്തുറ്റ മുടി ഏവരുടെയും സ്വപ്നമാണ്. ഇതു സാധ്യമാകുന്ന വിധത്തിലുള്ള പരസ്യങ്ങൾ പ്രത്യക്ഷപ്പെടുന്നതിന്റെ കാരണവും ഇതു തന്നെ. മുടി വളരാൻ അധികം ചിലവില്ലാത്തതും തികച്ചും പ്രകൃതിദത്തവുമായ പല വഴികളുമുണ്ട്. വളരെ ലളിതമായി വീട്ടിൽ തന്നെ തയ്യാറാക്കാം മുടിയെ വളർത്തും മാജിക് മിശ്രിതം.

#### തയ്യാറാക്കുന്ന വിധം

ആവണക്കെണ്ണ 2 ടീസ്പൂൺ, മുട്ടയുടെമഞ്ഞ ഒന്ന്, തേൻ 1 ടീസ്പൂൺ. മൂന്നുകൂട്ടുകളും ഒരു ബൗളിൽ എടുത്ത് നന്നായി ചേർത്ത് യോജിപ്പിക്കുക. വേണമെങ്കിൽ മിക്സിയിലോ ബ്ലെൻഡറിലോ ചേർത്ത് യോജിപ്പിക്കാം. ഈ മിശ്രിതം മുടിയുടെ വേരുമുതൽ മുടിയുടെ തുമ്പ് വരെ തേച്ചുപിടിപ്പിക്കാം. മിശ്രിതം നല്ലതുപോലെ മുടിയുടെ ഓട്ടിയിൽ പറ്റിപിടിക്കാനായി ഉണങ്ങിയ ടർക്കി ഉപയോഗിച്ച് മുടിയെ കവർ ചെയ്ത് 3 മണിക്കൂർ ഇരിക്കുക. ശേഷം വീര്യം കുറഞ്ഞ ഷാംപൂ ഉപയോഗിച്ച് ഇളം ചൂടുവെള്ളത്തിൽ മുടി കഴുകാം. ഈ മിശ്രിതം ആഴ്ചയിൽ ഒന്നോ രണ്ടോ പ്രാവശ്യം പ്രയോഗിക്കാം. അടുപ്പിച്ച് 3 മാസത്തിൽ ഈ പ്രക്രിയ തുടരുന്നത് മുടിയുടെ വളർച്ചയും ആരോഗ്യവും എളുപ്പമാക്കും. ഇനി വൈകേണ്ട തയാറാക്കിക്കൊള്ളൂ മാജിക് മിശ്രിതം.



# ശുഭചിന്തകൾ ജീവിത വിജയത്തിന്

"ഇന്നത്തെ ജീവിതം ഉണ്ടായത് ഇന്നലകളിലെ ചിന്തകളിൽ നിന്നാണ്, ഇന്നത്തെ ചിന്തകളാണ് നാളത്തെ ജീവിതം രൂപപ്പെടുത്തുന്നത്: നമ്മുടെ ജീവിതം നമ്മുടെ മനസ്സിന്റെ സൃഷ്ടിയാണ് ". ശ്രീബുദ്ധൻ

"A man is the product of his own thoughts what he thinks he becomes"

മനുഷ്യൻ അവന്റെ ചിന്തകളുടെ ഉൽപ്പന്നമാണ്. അവൻ എന്ത് ചിന്തിക്കുന്നുവോ അവൻ അത് ആയിത്തീരുന്നു എന്നാണ് മഹാത്മാഗാന്ധി അഭിപ്രായപ്പെട്ടത്. സമാനമായ രീതിയിലാണ് അമേരിക്കൻ എഴുത്തുകാരനായ ഏൾ ലൈറ്റിംഗേലും അഭിപ്രായപ്പെട്ടിരിക്കുന്നത്. "You become what you think about" നിങ്ങൾ എന്തിനെപ്പറ്റി ചിന്തിക്കുന്നുവോ അതായിത്തീരുന്നു. മനുഷ്യനെ മൃഗങ്ങളിൽ നിന്ന് വ്യത്യസ്ഥരാക്കുന്ന ഒരു ഘടകം ചിന്തകളാണ് എന്ന് നമുക്ക് അറിയാം. അതു കൊണ്ട് തന്നെ മറ്റ് ജീവജാലങ്ങളെക്കാളും ഒരു പടി മുൻപിലാണ് മനുഷ്യന്റെ സ്ഥാനം. മാത്രമല്ല ഓരോ മനുഷ്യരും ചിന്തകളുടെ കാര്യത്തിൽ വ്യത്യസ്ഥരാണ് താനും.

ചിന്തകൾ പ്രധാനമായും രണ്ട് തരത്തിലാണ് ഉള്ളത്. പോസിറ്റീവ് ചിന്തകളും (Positive Thoughts) നെഗറ്റീവ് ചിന്തകളും (Negative Thoughts). പോസിറ്റീവ് ചിന്തകൾ മനുഷ്യരെ മുൻപോട്ട്, പുരോഗമനത്തിലേക്ക്, പുരോഗതിയിലേക്ക് നയിക്കുമ്പോൾ നെഗറ്റീവ് ചിന്തകൾ നമ്മെ പലതിൽ നിന്നും പുറകോട്ട് വലിക്കുന്നു; അഥവാ അധോഗതിയിലേക്ക് തള്ളിവിടുന്നു. പരാജയത്തിന്റെ പാതാളക്കുഴിയിലേക്ക് മനുഷ്യനെ നയിക്കുവാൻ പലപ്പോഴും നെഗറ്റീവ് ചിന്തകൾ കാരണമാകാറുണ്ട്.

മനുഷ്യരാശിയുടെ എല്ലാ നേട്ടങ്ങളുടെയും പിന്നിൽ ചിന്തകളുടെ സ്വാധീനം പ്രകടമാണ്. മനുഷ്യ ജീവിതത്തെ, ലോകക്രമത്തെ മാറ്റിമറിക്കുവാനുള്ള അപാരമായ കരുത്തും ശേഷിയും ചിന്തകൾക്കുണ്ട് എന്ന് തിരിച്ചറിയുക. ചിന്തയുടെ ശാസ്ത്രീയ വശം മനസ്സിലാക്കുന്നത് ഈ അവസരത്തിൽ ഗുണപരമാണ്. ചിന്ത ശാസ്ത്രീയമായി പറഞ്ഞാൽ തലച്ചോറിനുള്ളിലെ ന്യൂറോൺ തലത്തിൽ സംഭവിക്കുന്ന ഒരു പ്രതിഭാസമാണ്. നമ്മുടെയൊക്കെ തലച്ചോറിനുള്ളിൽ ആയിരക്കണക്കിന് ന്യൂറോണുകൾ ഉണ്ടെന്ന് നമുക്കറിയാം. ഒരു പുതിയ ചിന്ത ജനിക്കുമ്പോൾ നിരവധി ന്യൂറോണുകൾ ഒരേപോലെ ജ്വലിക്കുകയും ഒരു ന്യൂറോൺ വഴിത്താര രൂപപ്പെടുകയുംചെയ്യുന്നു. നമ്മുടെയൊക്കെ തലച്ചോറിനുള്ളിൽ നിരവധി ന്യൂറോൺ വഴിത്താരകൾ ഉണ്ട്. അത് നെഗറ്റീവ് ന്യൂറോൺ വഴിത്താരകളോ പോസിറ്റീവ് ന്യൂറോൺ വഴിത്താരകളോ ആകാം. ജീവിതവിജയത്തെ സംബന്ധിച്ചിടത്തോളം പോസിറ്റീവ് ന്യൂറോൺ വഴിത്താരകൾ രൂപപ്പെടേണ്ടത് അനുപേക്ഷണീയമാണ്.

### നെഗറ്റീവ് ചിന്തകളെ എങ്ങനെ ഒഴിവാക്കാം

തലച്ചോറിനുള്ളിലെ ന്യൂറോൺ വഴിത്താരകൾ മനുഷ്യരെ അശുഭ ചിന്താഗതിക്കാരാക്കി മാറ്റുന്നു. ഒരുപാട് നാളുകൾകൊണ്ട് രൂപം പ്രാപിച്ച നെഗറ്റീവ് ന്യൂറോൺ വഴിത്താരകളെ പോസിറ്റീവ് ന്യൂറോൺ വഴിത്താരകളാക്കാൻ കഠിന പരിശ്രമം കൂടിയേ തീരൂ. നെഗറ്റീവ് ചിന്തകളെ ശരിയായ രീതിയിൽ അറിയുക എന്നത് അവയെ ഒഴിവാക്കുവാൻ വളരെ അത്യാവശ്യമാണ്. എന്താണ്

നമ്മുടെ നെഗറ്റീവ് ചിന്തകളുടെ സ്വഭാവം? അത് പരാജയ ഭീതിയാണോ? മറ്റുള്ളവർ നമ്മെക്കുറിച്ച് എന്ത് ചിന്തിക്കുമെന്ന ഭയമാണോ? അരക്ഷിത ചിന്താഗതിയാണോ? ഇത് മനസ്സിലാക്കുകയാണ് പോസിറ്റീവ് ചിന്തയിലേക്കുള്ള ആദ്യപടി.

നമ്മുടെ നെഗറ്റീവ് ചിന്തയുടെ സ്വഭാവം മനസ്സിലാക്കിയാൽ ജീവിതത്തിന്റെ ഏത് മേഖലയിലാണ് നമുക്ക് നെഗറ്റീവ് ചിന്തകൾ ഉള്ളതെന്ന് നാം കണ്ടെത്തേണ്ടതുണ്ട്. അത് പഠനമേഖലയിലാണോ, പരീക്ഷകളുമായി ബന്ധപ്പെട്ടതാണോ, തൊഴിലുമായി ബന്ധപ്പെട്ടാണോ എന്ന് തിരിച്ചറിയുക.

നെഗറ്റീവ് ചിന്തകളെ മാറ്റി പോസിറ്റീവ് ചിന്തകളെ പ്രതിഷ്ടിക്കുക എന്നതാണ് അടുത്ത ഘട്ടം. കമ്പോളത്തിൽ നിന്ന് ഉൽപ്പന്നങ്ങൾ വാങ്ങുമ്പോൾ ഗുണമേന്മയുള്ളവതിരഞ്ഞെടുക്കുവാൻനാം വളരെയേറെ ശ്രദ്ധിക്കാറുണ്ട്. ഗുണമേന്മയുള്ള ഉൽപ്പന്നങ്ങളുടെ അടിസ്ഥാനം ഗുണമേന്മയുള്ള അസംസ്കൃത വസ്തുക്കളാണ്. അസംസ്കൃത വസ്തു നല്ലതാണെങ്കിൽ ഉൽപ്പന്നങ്ങൾ നല്ലതാകും ചിന്തയുടെ കാര്യത്തിലും ഈ വസ്തുത പ്രസക്തമാണ്. ഇവിടെ നാം നിരന്തരം കാണുകയും കേൾക്കുകയും പറയുകയും ചെയ്യുന്ന കാര്യങ്ങളാണ് അസംസ്കൃത വസ്തുക്കൾ. നല്ല കാര്യങ്ങൾ കാണുവാനും കേൾക്കുവാനും പറയുവാനും ശ്രദ്ധിച്ചാൽ സ്വാഭിവകമായും നല്ല ചിന്തകൾ സൃഷ്ടിക്കപ്പെടും. അത് നമ്മെ നല്ല വ്യക്തിത്വത്തിന്റെ ഉടമകളാക്കും.

ഒരിക്കൽ ഒരു അദ്ധ്യാപകൻ തന്റെ വിദ്യാർത്ഥികൾക്ക് ഒരു പരീക്ഷ നടത്തുവാൻ തീരുമാനിച്ചു. അദ്ദേഹം അവർക്ക് ചോദ്യപേപ്പറുകൾ വിതരണം ചെയ്തു ഉത്തരം എഴുതാനായി തയ്യാറായിരുന്ന വിദ്യാർത്ഥികൾ അത്ഭുതപ്പെട്ടു കാരണം അദ്ധ്യാപകൻ വിതരണം ചെയ്ത ചോദ്യപേപ്പറിൽ ചോദ്യങ്ങൾക്ക് പകരം പേപ്പറിന്റെ കൃത്യം മധ്യഭാഗത്ത് ഒരു കറുത്ത ബിന്ദു മാത്രമേ ഉണ്ടായിരുന്നുള്ളൂ. അപ്പോൾ അദ്ധ്യാപകൻ പറഞ്ഞു. അത്ഭുതപ്പെടേണ്ട നിങ്ങൾ ആ പേപ്പറിൽ എന്ത് കാണുന്നുവോ അതിനെക്കുറിച്ച് ഒരു വിവരണം തയ്യാറാക്കുക വിദ്യാർത്ഥികൾ സമയം ഒട്ടും പാഴാക്കാതെ കറുത്ത ബിന്ദുവിനെക്കുറിച്ച് എഴുതുവാനാരംഭിച്ചു. പരീക്ഷയുടെ അവസാനം അദ്ധ്യാപകൻ പറഞ്ഞു എല്ലാവരും പേപ്പറിന്റെ മധ്യഭാഗത്തുള്ള കറുത്ത ബിന്ദുവിനെക്കുറിച്ചാണ് വർണ്ണിച്ചത്. പേപ്പറിൽ കൂടുതലുണ്ടായിരുന്ന വെളുത്ത പ്രതലത്തെപ്പറ്റി ആരും ഒന്നും എഴുതി കണ്ടില്ല. എന്തിനെക്കുറിച്ചും നെഗറ്റീവ് ആയി ചിന്തിക്കുവാനല്ല നാം ശ്രമിക്കേണ്ടത് മറിച്ച് ഏതൊരു കാര്യത്തിലും നന്മയുടെ ഒരു വശം തിരിച്ചറിയുവാൻ നമുക്ക് സാധിക്കണം. ഇത് നമ്മുടെ ജീവിതങ്ങളെ സംബന്ധിച്ചിടത്തോളവും പ്രസക്തമാണ്. ശുഭചിന്തകളെ നമ്മുടെ ചിന്താമണ്ഡലത്തിൽ പ്രതിഷ്ടിക്കുവാനുള്ള ബോധപൂർവ്വമായ ശ്രമം നമ്മളും ആരംഭിക്കേണ്ടതുണ്ട്.

വിശാലമായ അർത്ഥത്തിൽ ചിന്തകൾക്ക് മനോഭാവവുമായി (Attitude) അഭേദ്യമായ ബന്ധമുണ്ട്. Attitude എന്ന ഇംഗ്ലീഷ് വാക്കിന് A=1%,B=2%, C=3%, D=4%.... Y=25%, Z=26% എന്ന രീതിയിൽ കോഡുകൾ കൊടുത്താൽ ലഭിക്കുന്ന കോഡുകളുടെ ആകെ തുക 100 ആയിരിക്കും. നല്ല മനോഭാവമുള്ള വ്യക്തിയും ഇതുപോലെ നൂറ് ശതമാനവും പോസിറ്റീവ് ആയിരിക്കും. മനോഭാവമാകുന്ന കണ്ണാടിയിലൂടെയാണ് നാം ലോകത്തെ നോക്കിക്കാണുന്നത്. മനോഭാവം നമ്മുടെ ചിന്തകളെയും സാഹചര്യങ്ങളെയും വലിയ രീതിയിൽ സ്വാധീനിക്കുന്നു. ഒരാളുടെ സ്വഭാവ രൂപീകരണത്തിലും




മനോഭാവം വലിയ സ്വാധീനം ചെലുത്തുന്നു. മനോഭാവമെന്നാൽ ഒരു തിരഞ്ഞെടുപ്പാണ്. നല്ലതും ചീത്തയുമായ ചിന്തകളിലൂടെയും സാഹചര്യങ്ങളിലൂടെയുമാണ് നാം ദൈനംദിനം കടന്ന് പോകുന്നത് ശരിയായ മനോഭാവം ശരിയായ ചിന്തകളെയും സാഹചര്യങ്ങളെയും തിരഞ്ഞെടുക്കുവാൻ നമ്മെ സഹായിക്കുന്നു. അന്തരംഗം നന്നായാൽ അന്തരീക്ഷം നന്നാകും എന്ന് കുഞ്ഞുണ്ണി മാഷ് പറഞ്ഞിട്ടുള്ളത് മനോഭാവത്തെക്കുറിച്ചാണ്.

> നല്ല മനോഭാവം ഒരു സിദ്ധിയാണ്. നാം നടക്കാൻ പഠിച്ചതുപോലെ എഴുതാൻ പഠിച്ചതുപോലെ ഓരോ മനുഷ്യനും സ്വായത്തമാക്കേണ്ട ഒരു സിദ്ധി.

ജീവിതവിജയം തീരുമാനിക്കുന്ന ഏറ്റവും പ്രധാനപ്പെട്ട ഘടകമാണ് മനോഭാവം. വലിയ മാറ്റങ്ങൾ ഉണ്ടാക്കുന്ന ചെറിയ കാര്യമാണ് മനോഭാവമെന്നാണ് വിൻസ്റ്റൺ ചർച്ചിൽ പറഞ്ഞിരിക്കുന്നത്. ഇന്ന് വലിയ സ്ഥാപനങ്ങൾ തങ്ങളുടെ ജീവനക്കാരെ തിരഞ്ഞെടുക്കുമ്പോൾ ബുദ്ധിവൈഭവത്തേക്കാളും കാര്യക്ഷമതയെക്കാളും കൂടുതൽ പ്രാധാന്യം കൊടുക്കുന്നത് മനോഭാവത്തിനാണ്. 'Your Attitude determines your attitude' എന്നൊരു ചൊല്ലുതന്നെയുണ്ടല്ലോ. വിദ്യാഭ്യാസത്തേക്കാളും വിജയത്തിനാധാരം മനോഭാവമാണെന്നാണ് കാലിഫോർണിയയിലെ സ്റ്റാൻഫോർഡ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിന്റെ പഠനം തെളിയിക്കുന്നത്.

നല്ല മനോഭാവം ഒരു സിദ്ധിയാണ്. നാം നടക്കാൻ പഠിച്ചതുപോലെ എഴുതാൻ പഠിച്ചതുപോലെ ഓരോ മനുഷ്യനും സ്വായത്തമാക്കേണ്ട ഒരു സിദ്ധി. നിരന്തരമായി ശുഭചിന്തകളെ ആകർഷിക്കുന്നത് വഴി നമുക്കും നല്ല മനോഭാവത്തിന്റെ ഉടമകളാകാം. ●



**അരുൺ ജോർജ്ജ് മാമ്പ്ര**
അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com

## സ്വരൂപം

ജോഷി ജോർജ്

# കടങ്കഥപോലൊരു ജീവിതം



അധികാരത്തിന്റെ ചെങ്കോൽ നഷ്ടപ്പെട്ടാൽ എല്ലാ താര പ്രഭയും നഷ്ടമാകുന്ന ഇന്ത്യൻ രാഷ്ട്രീയത്തിൽ അസാധാരണ മായൊരു ജീവിതകഥ എഴുതിച്ചേർത്ത ധീരവനിതയാണ് സോണി യാഗാന്ധി.

മുസോളിനിയുടെ ആരാധകനും വളരെ കണിശക്കാരനുമായ ഇറ്റലിക്കാരൻ മിയാനോവിന് 1946 ഡിസംബർ ആറിന് ഒരു കുട്ടി ജനിച്ചു. അവൾ വളർന്നുവലുതായപ്പോൾ ഇംഗ്ലണ്ടിലെ കേംബ്ര ഡ്ജിൽ പഠിക്കാൻവിട്ടു.

അതിനൊരു ഉദ്ദേശമുണ്ടായിരുന്നു. വളർന്നുകൊണ്ടിരിക്കുന്ന തന്റെ ബിസിനസ്സിൽ ഒരു ദ്വിഭാഷിയുടെ ആവശ്യം നിർവഹിക്കാൻ തന്റെ മകൾക്കു കഴിയും എന്നൊരു വിശ്വാസം. എന്നാൽ വിധി അവളെ കൊണ്ടെത്തിച്ചത് ഭാരതഭൂമിയിലേക്കാണ്.

അതേ, സോണിയായുടെ കഥതന്നെയാണ് പറഞ്ഞുവരുന്നത്. ഒരു ത്രിസന്ധ്യാനേരത്താണ് രാജീവും സോണിയായും കണ്ടുമുട്ടു ന്നത്. ഇംഗ്ലണ്ടിലെ ഒരു കോഫീഹൗസ്സിന്റെ പൂന്തോപ്പിൽ വെച്ചായി രുന്നു. വെളുത്തുമെല്ലിച്ച സോണിയായുടെ നീലിമകലർന്ന ഫ്രോ ക്കിലാണ് ആദ്യം രാജീവിന്റെ കണ്ണുടക്കിയത്. പിന്നെ ആ മുഖം അയാളുടെ മനസ്സിലേക്ക് പതിയാൻ തുടങ്ങി. അതൊരു പ്രേമമായി കൊടുമ്പിരിക്കൊള്ളാൻ ഏറെക്കാലമൊന്നും വേണ്ടിവന്നില്ല.

രാജീവിനെ വിവാഹം കഴിക്കാനുള്ള തീരുമാനം സോണിയാ യുടെ പിതാവിന് അത്ര പിടിച്ചില്ല. ഇന്ദിരാഗാന്ധിക്കും അങ്ങനെ തന്നെ. കമിതാക്കളുണ്ടോ പിന്മാറുന്നു. ഒടുവിൽ അമിതാഭ് ബച്ചന്റെ വീട്ടിലെത്തി അമ്മ തേജിബച്ചന്റെ ശിക്ഷണത്തിൽ ഇന്ത്യൻ രീതി കൾ പഠിച്ചെടുത്തു. ഇന്ത്യൻ രീതിയിൽ വേഷം കെട്ടാനും മുറി ഹിന്ദിയിൽ സംസാരിക്കാനും വശമായതോടെ 1968 ൽ രാജീവ് സോണിയായെ വിവാഹം കഴിച്ചു.

പാകിസ്ഥാനിൽ നിന്നുകുടിയേറിയ പാഴ്സിയായ ഫിറോസ് ഗാന്ധിയും കശ്മീരിൽ നിന്ന് ഡൽഹിക്ക് പറിച്ചുനട്ട ബ്രഹ്മണകു ടുംബാംഗമായ ഇന്ദിരയും തമ്മിലുള്ള ബാന്ധവത്തിന്റെ ഉല്പ്പന്ന മാണല്ലോ രാജീവ് ഗാന്ധി. ഇങ്ങനെയുള്ള രാജീവും ഇറ്റലിക്കാരി യായ സോണിയായുമായുള്ള വിവാഹം ഒരർത്ഥത്തിൽ ആര്യവംശ ഏകീകരണത്തിന്റെ പൂർത്തീകരണമാണ്.

രാജീവ് ഗാന്ധിയുടെ മരണശേഷം അധികാരം സ്വർണ്ണത്താളികയിൽ വച്ചുനീട്ടിയിട്ടും സോണിയ അത് നി ഷേധിച്ചു. അതോടെ കോടിക്കണക്കിന് ഇന്ത്യാക്കാരുടെ മനസ്സിൽ ഈ ഇറ്റലിക്കാരി ഇടം നേടി. എന്നിട്ടും 2004ലെ തെരഞ്ഞെടുപ്പിലും ഇന്ത്യൻ ദേശീയത്വമെന്ന പ്രാദേ ശീക സങ്കല്പത്തെച്ചൊല്ലി വീണ്ടു സോണിയായെ കടന്നാക്രമിച്ചു. സ്കോട്ടീഷ് പൗരനായ അലൻ ഒക്ടോ വിയൻ ഹ്യൂം എന്ന വിദേശിയാണ് 1885ൽ ഇന്ത്യൻ നാ ഷണൽ കോൺഗ്രസിന്റെ സ്ഥാപകനെന്ന കാര്യം ഇക്കൂട്ടർ മറക്കുന്നു. മക്കയിൽ ജനിച്ച മൗലാന അബുൾ കലാം ആസാദും ഐറീഷ് വനിതയായ ആനിബ സന്റുമടങ്ങുന്ന ഒട്ടറെ വിദേശവ്യക്തിത്വങ്ങളുടെ സംഗ മവേദിയാണ് കോൺഗ്രസെന്ന കാര്യവും പലരും മറ ക്കുന്നുവെന്നതാണ് സത്യം.

എന്തായാലും കഴിഞ്ഞ 19 വർഷത്തിന് ശേഷം കോൺഗ്രസിന് പുതിയ അധ്യക്ഷനെ ലഭിച്ചിരിക്കുന്നു.

രാഹുൽഗാന്ധിക്ക് കോൺഗ്രസ് അധ്യക്ഷ പദവി കൈമാറിയ ശേഷം സജീവ രാഷ്ട്രീയത്തിൽ തുടരി ല്ലെന്ന സൂചന നൽകുകയാണ് സോണിയഗാന്ധി.

# തൊപ്പി വേണോ തൊപ്പി

നമ്മുടെ മുന്നിൽ കാണുന്ന വസ്തുവിൽ മറ്റൊരാളുടെ ശ്രദ്ധ കേന്ദ്രീകരിക്കാൻ കഴിഞ്ഞാൽ അയാളുടെ ഉള്ളിൽ ഉണ്ടാകുന്ന അറിയാനുള്ള ആഗ്രഹത്തെ സ്വന്തം ആശയവുമായി കൂട്ടിച്ചേർക്കുകയാണ് വേണ്ടത്. അങ്ങനെ സംഭവിച്ചു കഴിഞ്ഞാൽ അയാളെ കൊണ്ട് നമ്മുടെ ഉല്പന്നത്തെക്കുറിച്ച് ചിന്തിപ്പിക്കാൻ പ്രയാസമുണ്ടാകുകയില്ല.

പുതിയകാല വ്യവസായങ്ങളുടെ നട്ടെല്ലാണ് ''നല്ല ആശയം''. 'നല്ല ആശയമുണ്ടോ - നല്ല ഒരു സ്റ്റാർട്ടപ്പ് തുടങ്ങാൻ' എന്ന ചോദ്യം യുവജനങ്ങൾക്കു മുൻപിൽ അവതരിപ്പിച്ചിട്ട് അധികകാലമായിട്ടില്ല. യുവമനസ്സിലെ പുത്തൻ ആശയങ്ങൾ സംരംഭങ്ങളായി മാറ്റാൻ സ്റ്റാർട്ടപ്പ് മിഷൻ പതിനഞ്ച് യുവ അംബാസിഡർമാരെയാണ് നിയോഗിച്ചിട്ടുള്ളത്.

''പട്ടാളത്തിന്റെ കടന്നുകയറ്റത്തെ ചെറുത്തു നിർത്താം, പോരാടി തോല്പിക്കാം എന്നാൽ ആശയത്തിന്റെ കടന്നുകയറ്റത്തെ തടഞ്ഞുനിർത്താൻ ആവില്ല'' എന്ന് പറഞ്ഞത് വിക്ടർ ഹ്യൂഗോ ആണ്.

സ്റ്റാർട്ടപ്പിനെക്കുറിച്ച് എഴുതുമ്പോൾ എം.പി. നാരായണപിള്ളയെ ഓർക്കാതിരിക്കാൻ കഴിയില്ല. മൂപ്പരാണ് 1996ൽ ബിസിനസ്സിൽ ''മൂലധനം ഇനി സർഗ്ഗപ്രതിഭ'' എന്ന് എഴുതിയത്. Das Capital എഴുതിയ കാലത്ത് മൂലധനം ആയിരുന്നു ബസിനസ്സ് വിജയത്തിന്റെ രഹസ്യം. എന്നാലിന്ന്, ''ലോകം അക്ഷരവൈരികളെ കൊണ്ടും ബുദ്ധി ഉപയോഗിക്കാത്തവരേയുംകൊണ്ട് നിറഞ്ഞതാണ്''എന്ന ബിൽഗേറ്റ്സിന്റെ ഉൾക്കാഴ്ചയാണ് അദ്ദേഹത്തിന്റെ വിജയരഹസ്യം. അക്ഷരം കൂട്ടിവായിക്കാൻ അറിയാത്തവർക്കുപോലും ജനാലയിലിരുന്ന് മൗസ് ഉരുട്ടി 'Icon' എന്ന ചിത്രത്തിൽ തൊടാൻ കഴിയുമെന്ന് അദ്ദേഹം ലോകത്തെ പഠിപ്പിച്ചു. ''പണമുണ്ടാക്കുക എന്നതല്ല മറ്റാർക്കും പറ്റാത്ത ഒരു കാര്യം ചെയ്യുന്നവരാണ് ബിസിനസ്സ് രംഗത്തെ യഥാർത്ഥ നേതാക്കൾ''.

നിശ്ശബ്ദനായി നിൽക്കുന്ന സംരംഭകനെ നോക്കൂ - ഉള്ളിൽ പ്രളയതുല്യമായ തിക്കുമുട്ടലുമായാണ് അയാൾ നടക്കുന്നത്. സംരംഭകൻ സംസാരിക്കുന്നത് വാക്കു കൊണ്ടല്ല, ആശയങ്ങൾ കൊണ്ടാണ്. ചുറ്റുപാടുകളോടുള്ള ഇടപെടലുകളിൽ ചെറു നിശ്വാസത്തോടൊപ്പം പുറത്തുവരുന്നത് പുതിയ നിരീക്ഷണങ്ങളും ഉല്പന്നങ്ങളുമാണ്. അയാൾ കൗശലപൂർവ്വം കെട്ടഴിക്കുന്നത് പുതിയ സങ്കൽപ്പങ്ങളും പുതിയ രീതികളുമാണ്.

ചെറിയ ക്ലാസ്സുകളിൽ പഠിപ്പിക്കുന്ന തൊപ്പി വില്പനക്കാരന്റെ കഥയില്ലേ? ആൽത്തറയുടെ തണലിൽ കച്ചവടത്തിന്റെ ഇടവേളയിൽ അയാളൊന്ന് മയങ്ങി. ഉണർന്നപ്പോൾ കാണുന്നതോ തന്നെപ്പോലെ തൊപ്പിവെച്ച് രസിച്ചിരിക്കുന്ന കുരങ്ങൻമാരെ. സംരംഭകന്റെ ജീവിതത്തിലേയ്ക്ക് ഏതുനിമിഷവും കയറിവരാവുന്ന പാരയാണ് ഈ അപരൻമാർ. തന്റെ ഉല്പന്നങ്ങൾ അതേപോലെ നിർമ്മിച്ച് വിപണനം ചെയ്യുന്നവർ. ഉല്പന്നങ്ങളും ആശയങ്ങളും പുറത്തുവന്നു കഴിഞ്ഞാൽ, അതിനെ സ്വകാര്യമായി സൂക്ഷിക്കുക എന്നത് ഇന്നും പ്രയാസകരമാണ്. ഇവിടെയാണ് തൊപ്പിക്കച്ചവടക്കാരനിലെ യഥാർത്ഥ സംരംഭകൻ ഉണർന്നുപ്രവർത്തിക്കുന്നത്. അയാൾ തന്റെ തലയിൽ നിന്ന് തൊപ്പിയൂരി കുരങ്ങൻമാരെ ലക്ഷ്യമാക്കി എറിഞ്ഞു. കുരങ്ങൻമാരും അതുതന്നെ ചെയ്തു. സ്വന്തം ആശയങ്ങളില്ലാതെ കൂട്ടത്തിലോടുന്നവർ

(me too product) പരാജയപ്പെടുന്നതും ഇവിടെയാണ്.

കുട്ടികളെ ഇത് വെറും ഒരു തൊപ്പി വില്പനക്കാരന്റേയും കുരങ്ങൻമാരുടേയും തമാശകഥയായി അവതരിപ്പിക്കുകയാണ് നമ്മുടെ അദ്ധ്യാപകർ ചെയ്യുന്നത്. പകരം പുതിയ സാഹചര്യങ്ങളെ നേരിടാനുള്ള മനക്കരുത്തിന്റേയും പുതിയ ആശയങ്ങൾ കണ്ടെത്തുന്നതിനുള്ള അവസരങ്ങളേയും കുട്ടികൾക്കുമുന്നിൽ തുറന്നിടുകയാണ് വേണ്ടത്. പരാജയങ്ങളെ എങ്ങനെ മറികടക്കാം എന്ന് പഠിപ്പിക്കുകയുമാണ് നമ്മുടെ കൈവിട്ടുപോയ തൊപ്പികൾ തിരികെ പിടിക്കാൻ ഇന്നു ചെയ്യേണ്ടത്. ഇന്ത്യ – ലോകത്തിലെ മുന്തിയ രാഷ്ട്രമായിരുന്നു പണ്ട് എന്ന് അഹങ്കരിച്ചതുകൊണ്ടൊന്നും നഷ്ടപ്പെട്ട തൊപ്പി വീണ്ടെടുക്കാനാകില്ല.

സംരംഭകനാകാൻ ആഗ്രഹിക്കുന്നവർ ആദ്യം പരിശോധിക്കേണ്ടത് തങ്ങൾ ആശയങ്ങൾ സൃഷ്ടിക്കാനും കണ്ടെത്താനും കഴിവുള്ളവരാണോ എന്നാണ്. അത് ഉറപ്പാക്കിയാൽ നമ്മുടെ ഉള്ളിലെ സ്വപ്നങ്ങളും കാഴ്ചപ്പാടുകളും പദ്ധതികളും പ്രാവർത്തികമാക്കാൻ ഏറ്റവും ആവശ്യമുള്ളത് ധൈര്യപൂർവ്വമായ തുടക്കമാണ്. പലർക്കും സംരംഭകത്വമെന്നത് ഒരു സ്വപ്നം മാത്രമാണ്. ഇത്തരക്കാർ അവരുടെ യാത്രയ്ക്കുള്ള ബാഗ് ഒരിക്കലും ഒരുക്കിയിട്ടുണ്ടാകില്ല.

നമ്മുടെ ആഗ്രഹങ്ങളും മുൻഗണനകളും തിരിച്ചറിഞ്ഞ് അതിനായി പ്രവർത്തിക്കുകയെന്നതാണ് ഇതിനെ മറികടക്കാനുള്ള മാർഗ്ഗം. സംരംഭകന്റെ സ്വപ്നങ്ങൾ അവസാനിക്കാതിരിക്കാൻ ഇതിനൊരു സമയപരിധി നിശ്ചയിക്കുക. സ്വപ്നങ്ങൾ അതോടെ ലക്ഷ്യങ്ങളായി മാറാൻ തുടങ്ങും.

ആശയങ്ങൾ എപ്പോഴും ഉല്പന്നമായോ സേവനമായോ രൂപപ്പെടണമെന്നില്ല. ഇനി അങ്ങനെ സംഭവിച്ചാൽ തന്നെ അത് ജനങ്ങൾക്ക് സ്വീകാര്യമാകണമെന്നില്ല. പല മികച്ച ഉല്പന്നങ്ങളും സേവനങ്ങളും കാലം ആവശ്യപ്പെടുന്നതിനു മുൻപെ പ്രത്യക്ഷപ്പെടുകയും ജനത്തിന് അവ സ്വീകാര്യമാകാതെ വരികയും ചെയ്യാം.

സംരംഭകത്വത്തിലേക്ക് പ്രവേശിക്കുന്നവർക്ക് തക്കതായ മുന്നൊരുക്കങ്ങൾ ഉണ്ടായിരിക്കണം. ബിസിനസ്സിനേയും അതിന്റെ ഉപഭോക്താക്കളേയും കുറിച്ച് വ്യക്തമായ പഠനം നടത്തേണ്ടതുണ്ട്. ശരിയായ പ്ലാനിങ്ങ് സംരംഭകത്വത്തെ വിജയിപ്പിച്ചെടുക്കാൻ ആവശ്യമായ ഘടകമാണ്. നിലവിലെ വിപണി സാഹചര്യത്തേയും രാജ്യത്തെ സാമ്പത്തിക വ്യവസ്ഥകളേയും കുറിച്ചും വ്യക്തമായ അവബോധം സംരംഭകന് ഉണ്ടായിരിക്കണം. നിലവിലെ സാഹചര്യങ്ങൾക്കനുസരിച്ച് ഉല്പാദനവും വിപണനവും ആസൂത്രണം ചെയ്യാൻ ഇത് അത്യാവശ്യമാണ്. ഉല്പന്നത്തിലും വിപണനത്തിലും പുതിയ മാറ്റങ്ങളും ആവിഷ്ക്കാരങ്ങളും പ്രചരണങ്ങളും നടത്തികൊണ്ടിരിക്കണം.

ബിസിനസ്സിലേക്ക് എടുത്തുചാടുന്നതിനു മുൻപ് ചിന്തയുടെ കണ്ണാടിയുടെ മുമ്പിൽ ഒരു നിമിഷം ചെലവഴിക്കുക. നിങ്ങൾ കാണുന്നത് എന്തെന്ന് സത്യസന്ധമായി അപഗ്രഥിക്കുക. വിജയിക്കുന്നതിനുള്ള സാദ്ധ്യതകൾ അധികമാണെന്ന ശുഭപ്രതീക്ഷ വർദ്ധിക്കുമ്പോൾ അതിനെതിരെ ജാഗരൂകരാകുക. പരാജയപ്പെട്ടവരുടെ കഥകൾ വായിക്കുക. നിങ്ങളുടെ മനസ്സിലെ ചിന്തകളെ ശുദ്ധീകരിക്കുക.

ജീവിതത്തിന്റെ പുറംചട്ടയിൽ നിങ്ങൾക്ക് കാണാനാകുന്നത് വിജയിച്ചവരുടെ ചിത്രങ്ങൾ മാത്രമാണ്. വിജയികളെ മാത്രം കാണുമ്പോൾ നിങ്ങളും വിജയിക്കുമെന്ന ആത്മവിശ്വാസം അമിതമായുണ്ടാകും. വിജയത്തിന്റെ മായാലോകത്ത് അകപ്പെടും. ഇതുവഴി തെറ്റായ കാഴ്ചപ്പാടുണ്ടാകും.

നമുക്ക് മുന്നിൽ കാണുന്ന വസ്തുവിൽ മറ്റൊരാളുടെ ശ്രദ്ധ കേന്ദ്രീകരിക്കുവാൻ കഴിയുക എന്നതാണ് ഏറ്റവും വലിയ വിപണനതന്ത്രം.

ഒരു പുരാതന കഥയുണ്ട്. ഗ്രാമത്തിലെ കുന്നുകളുടെ ചെരിവിൽ ഓടിട്ട വീട്ടിലാണ് അയാൾ താമസിച്ചിരുന്നത്. ആ പഴയ വീടിന്റെ മുറ്റത്ത് ഏതോ പുരാതന ശില്പി നിർമ്മിച്ച ഒരു പ്രതിമ ആരാലും ശ്രദ്ധിക്കാതെ കിടന്നിരുന്നു.

നഗരത്തിലെ കച്ചവടക്കാരൻ ഒരു ദിവസം അതുവഴി വന്നു. പ്രതിമ കണ്ട അയാൾ ഗ്രാമീണനോട് അത് വിൽക്കുന്നോ എന്ന് ചോദിച്ചു. ഇതുകേട്ട് ഉടമസ്ഥൻ പറഞ്ഞു. ''കാലങ്ങളായി സ്ഥലം മുടക്കി കിടക്കുന്ന ഈ വൃത്തികെട്ട വസ്തുവിനെ ആരു വാങ്ങും?

കച്ചവടക്കാരൻ പറഞ്ഞു. ''ഇത് ഞാൻ എടുക്കാം. ഇതിന്റെ വിലയായി ഒരു വെള്ളി നാണയവും നിങ്ങൾക്ക് തരാം. ഇത്കേട്ട് ഉടമസ്ഥൻ അത്ഭുതപ്പെട്ടെങ്കിലും ഉള്ളിൽ സന്തോഷിച്ചു. ശല്യം പോയികിട്ടിയല്ലോ. അയാൾ മനസ്സിൽ കരുതി.

കച്ചവടക്കാരൻ പ്രതിമയെ കഴുകി വൃത്തിയാക്കി. പുതിയ വാർണിഷ് അടിച്ചു. പിന്നീട് പ്രതിമയെ ആർഭാടമായി ആനപ്പുറത്ത് കയറ്റി നഗരത്തിലേക്ക് എഴുന്നെള്ളിച്ചു.

കുറച്ചു കാലങ്ങൾക്കുശേഷം ഗ്രാമീണൻ നഗരം സന്ദർശിക്കാനെത്തി. തെരുവിലൂടെ നടന്നുപോകുമ്പോൾ ഒരു വലിയ ആൾക്കൂട്ടം.

ഒരാൾ വിളിച്ചു പറയുന്നുണ്ടായിരുന്നു ''അകത്തേയ്ക്ക് വരൂ... ലോകത്തിലെ ഏറ്റവും അതിശയകരമായ പ്രതിമ കാണൂ ... ഒരു പുരാതന ശില്പിയുടെ അതിമനോഹരമായ ശില്പം കാണുന്നതിന് രണ്ട് വെള്ളിനാണയം മാത്രം.

അങ്ങനെ കുന്നിൻ താഴ്വരയിൽനിന്നും വന്ന ഗ്രാമീണൻ താൻ ഒരു വെള്ളിനാണയത്തിനു വിറ്റ പ്രതിമ രണ്ടു വെള്ളിനാണയം കൊടുത്ത് കാണാനായി പ്രദർശന മുറിയിലേയ്ക്ക് പ്രവേശിച്ചു.

നമ്മുടെ മുന്നിൽ കാണുന്ന വസ്തുവിൽ മറ്റൊരാളുടെ ശ്രദ്ധ കേന്ദ്രീകരിക്കാൻ കഴിഞ്ഞാൽ അയാളുടെ ഉള്ളിൽ ഉണ്ടാകുന്ന അറിയാനുള്ള ആഗ്രഹത്തെ സ്വന്തം ആശയവുമായി കൂട്ടിച്ചേർക്കുകയാണ് വേണ്ടത്. അങ്ങനെ സംഭവിച്ചു കഴിഞ്ഞാൽ അയാളെകൊണ്ട് നമ്മുടെ ഉല്പന്നത്തെക്കുറിച്ച് ചിന്തിപ്പിക്കാൻ പ്രയാസമുണ്ടാകുകയില്ല. വളരെ ലളിതമായ ആശയങ്ങൾ നടപ്പാക്കുകവഴി ആളുകളിലേയ്ക്ക് എളുപ്പം ഇറങ്ങിച്ചെല്ലാൻ വിപണിയും മനസ്സിലാക്കുന്നവരാണ് സംരംഭകരായി തിളങ്ങുന്നത്.

ആധുനിക രീതിയിൽ വസ്ത്രം ധരിച്ചിട്ടുള്ള ഒരാൾ പുഴയ്ക്കരികിലിരുന്ന് ചൂണ്ടയിടുന്നു. അയാൾക്ക് സമീപം ചൂണ്ടയില്ലാതെ ഒരു വടിയുമായി ഒരു ഗ്രാമീണൻ മീൻ

പിടിക്കാൻ വരുന്നു. ചൂണ്ടയില്ലാതെ എങ്ങിനെയാണ് ഇയാൾ മീൻ പിടിക്കുകയെന്ന് പരിഷ്ക്കാരി അത്ഭുതപ്പെട്ടുകൊണ്ടിരിക്കുമ്പോൾ ഗ്രാമീണൻ കയ്യിലുണ്ടായിരുന്ന വടിയുടെ പല ഭാഗങ്ങളിലായി ഫെവിക്യുക്ക് (feviquick) തേയ്ക്കുന്നു. അതിനു ശേഷം വടി വെള്ളത്തിൽ മുക്കുന്നു. വടിയുടെ ഫെവിക്യുക്ക് പുരട്ടിയ ഭാഗങ്ങളിൽ മത്സ്യങ്ങൾ ഒട്ടിപ്പിടിച്ചിരിക്കുന്നു. പരിഷ്ക്കാരി ചൂണ്ട ഉപയോഗിച്ച് ഒരു മത്സ്യത്തെ പിടിക്കുന്ന സമയം കൊണ്ട് ഗ്രാമീണൻ അനേകം മത്സ്യത്തെ പിടിക്കുന്നു. ഫെവിക്യുക്ക് ഉപയോഗിച്ച് ഏതു കാലാവസ്ഥയിലും എളുപ്പത്തിലും വേഗത്തിലും എന്തും ഒട്ടിക്കാനാകുമെന്ന് ടെലിവിഷൻ പരസ്യത്തിലൂടെ ഫെവിക്യുക്ക് സൂചിപ്പിക്കുന്നു. എങ്ങിനെ വ്യത്യസ്തമായി ചിന്തിക്കാം എന്നതിന്റെ പരസ്യം കൂടിയാണിത്.

O & M-ലെ പീയൂഷ് പാണ്ഡെയാണ് ഈ പരസ്യം രൂപകല്പന ചെയ്തിട്ടുള്ളത്. താനൊരു മീറ്റിംഗിൽ പങ്കെടുത്തുകൊണ്ടിരിക്കെ സമുദ്രം പോലെ വ്യാപിച്ചു കിടക്കുന്ന കണക്കുകളുടേയും അക്കങ്ങളുടേയും തിരമാലകൾക്കിടയിൽ നിന്നാണ് തനിക്ക് ഫെവിക്യുക്ക് ഉപയോഗിച്ച് കൂടുതൽ മീൻ പിടിച്ചുകൂടെ എന്ന ആശയം ലഭിച്ചതെന്ന് അദ്ദേഹം ഒരിക്കൽ പറയുകയുണ്ടായി. ആശയങ്ങൾ എപ്പോഴാണ് ആപ്പിൾ പോലെ തലയിൽ വീഴുക എന്ന് പറയുക പ്രയാസം. അതിനെ ഉപയോഗപ്പെടുത്തുന്നവരാണ് യഥാർത്ഥ സംരംഭകർ.

ആശയങ്ങൾ എപ്പോഴും ഉല്പന്നമായോ സേവനമായോ രൂപപ്പെടണമെന്നില്ല. ഇനി അങ്ങനെ സംഭവിച്ചാൽ തന്നെ അത് ജനങ്ങൾക്ക് സ്വീകാര്യമാകണമെന്നില്ല. പല മികച്ച ഉല്പന്നങ്ങളും സേവനങ്ങളും കാലം ആവശ്യപ്പെടുന്നതിനു മുൻപെ പ്രത്യക്ഷപ്പെടുകയും ജനത്തിന് അവ സ്വീകാര്യമാകാതെ വരികയും ചെയ്യാം. ഇത്തരം ഉല്പന്നങ്ങൾ കൊല്ലങ്ങൾക്കുശേഷം വീണ്ടും വിപണിയിൽ വരികയും വിജയിക്കുകയും ചെയ്ത ചരിത്രവും നമുക്ക് മുന്നിലുണ്ട്.

പ്രസിദ്ധ നടനും എം.പി.യുമായ ഇന്നസെന്റ് ഒരിക്കൽ പ്രസംഗത്തിനിടെ പറഞ്ഞതാണ്. ഭാര്യക്ക് ശക്തമായ തലവേദന, പല ഡോക്ടർമാരേയും കാണിച്ചു. മാറുന്നില്ല. അപ്പോൾ ഒരു ഡോക്ടർ പറഞ്ഞു. തല സ്കാൻ ചെയ്ത് നോക്കണം. ഭാര്യയുടെ മറുപടി ഇങ്ങനെയായിരുന്നു. ''ഇത്രയും കാശു മുടക്കി സ്കാൻ ചെയ്തിട്ട് വെറുതെ ആയാലോ?'' മനുഷ്യന്റെ പണത്തെക്കുറിച്ചുള്ള ആശങ്കയാണിത്. സിനിമ വളരെ മോശമായിരുന്നു. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ ഭർത്താവ് പറഞ്ഞു. മതി വീട്ടിൽ പോകാം. അപ്പോൾ ഭാര്യ പറയുകയാണ് ഇത്രയും പണം മുടക്കി ടിക്കറ്റെടുത്തു. ഒരു മണിക്കൂർ സമയവും കളഞ്ഞു. അത് വെറുതെ കളയാൻ ഞാനില്ല. ഇതായിരുന്നു ബോറൻ സിനിമ കണ്ടുകൊണ്ടിരിക്കാനുള്ള ന്യായീകരണം.

സംരംഭകർ പലപ്പോഴും പറയുന്നതു കേൾക്കാം. എന്തായാലും നനഞ്ഞു. ഇനി കുളിച്ചിട്ടു കയറാം. നാം ഇത്രത്തോളം എത്തി എന്നു പറഞ്ഞ് അതിലേക്ക് പണം ഒഴുക്കുന്നതിന് കോൺകോഡ് പ്രതിഭാസം എന്നാണ് വിളിക്കാറ്. പ്രവർത്തിക്കുകയില്ല എന്ന് ബോധ്യമായിട്ടും സൂപ്പർ സോണിക്ക് വിമാനത്തിനായി ഫ്രാൻസും ബ്രിട്ടനും പണം ഒഴുക്കിയതുകൊണ്ടാണ് ആ പ്രയോഗം ഉണ്ടായത്. നമ്മുടെ കല്ലട ജലസേചന പദ്ധതിയും ഇതുപോലെ എത്ര കോടി രൂപയാണ് നാം ചെലവഴിച്ചത്. ഒരു പദ്ധതി പാതിവഴിയിൽ ഉപേക്ഷിച്ചാൽ ജനം എന്തു വിചാരിക്കുമെന്ന് ചിന്തിക്കുന്നതുകൊണ്ടാണിത്. വിയറ്റ്നാം യുദ്ധം അമേരിക്ക നീട്ടികൊണ്ട് പോയതും ഇതുകൊണ്ടാണ്. ഒരിക്കലും തിരിച്ചുപിടിക്കാനാകാത്ത നഷ്ടങ്ങളെ ഓർത്ത് വീണ്ടും നിക്ഷേപിക്കരുത്. ഈ അവസരത്തിൽ എത്ര നിക്ഷേപം നടത്തിയെന്നത് മറന്നേക്കൂ. നിക്ഷേപവും അദ്ധ്വാനവും എത്രയുമായികൊള്ളട്ടെ, ഭാവിമൂല്യം എത്രയെന്ന് കണക്കുകൂട്ടി മാത്രമെ മുന്നോട്ട് പോകാൻ പാടുള്ളൂ. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

# Radical Business Model Transformation

**പുസ്തക പരിചയം**

- by Carsten Linz, Gunter Muller-Stewens, Alexander Zimmermann




കാർസ്റ്റൻ ലിൻസ്, ഗുന്തർ മുള്ളർ സ്റ്റീവൻസ്, അലക്സാണ്ടർ സിമ്മാർമാൻ എന്നി വിദഗ്ധരുടെ രചനയാണ് റാഡിക്കൽ ബിസിനസ് മോഡൽ ട്രാൻസ്ഫോർമേഷൻ. പുതിയ ബിസിനസ്സ് മോഡുകളുടെ അവസരം പിടിച്ചെടുക്കാനും മത്സരാധിഷ്ഠിത നേട്ടങ്ങൾ നേടാനും ആഗ്രഹിക്കുന്ന ഒരു ഗൈഡ് ആണ് ഈ പുസ്തകം. ഇപ്പോഴത്തെ ബിസിനസ് നില എങ്ങനെ വിലയിരുത്താം, ഭാവി ബിസിനസ് മോഡലുകളുടെ മൂല്യം തിരിച്ചറിയുക, ഒരു പരിവർത്തന പാത വികസിപ്പിച്ചെടുക്കുക. വിജയകരമായ ബിസിനസ്സ് മോഡൽ പരിവർത്തനം നടപ്പിലാക്കുന്നതിനായി നേതൃത്വ സംഘത്തേയും മറ്റ് ജീവനക്കാരേയും എങ്ങനെ ഉൾപ്പെടുത്താം എന്നതിനുള്ള ഉപദേശവും ഇത് നൽകുന്നു.

ബിസിനസ്സ് നേതാക്കൾ, ട്രാൻസ്ഫോർമേഷൻ വിദഗ്ധർ, എംബിഎ വിദ്യാർഥികൾ എന്നിവരുടെ ബിസിനസ്സ് ഭാവി ഉറപ്പ് വരുത്തുന്നതിന് റാഡിക്കൽ ബിസിനസ് മോഡൽ ട്രാൻസ്ഫോർമേഷൻ അത്യാവശ്യ വായനയാണ്. ബിസിനസ്സ് ലാൻഡ്സ്കേപ്പിന്റെ പരിവർത്തനത്തിനായി പുതുക്കിപ്പണിയുന്ന പുതിയ കണ്ടുപിടിത്തങ്ങളെ എങ്ങനെ അഭിമുഖീകരിക്കണമെന്നും ഈ പുസ്തകം പറയുന്നു. ഈ പുസ്തകം ആമസോണിൽ 2498 രൂപയ്ക്ക് ലഭിക്കും.

# Classroom




അഡ്വർട്ടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# ഉപഭോക്തൃ ചേഷ്ടാപഠനം എന്തിന്?

വ്യക്തികൾ അവരുടെ പണം, സമയം, പ്രയത്നം എന്നിവ ഉപയോഗ വസ്തുക്കൾക്കു വേണ്ടി ചെലവഴിക്കുവാൻ തീരുമാനങ്ങൾ എടുക്കുന്നത് എങ്ങനെയെന്ന് പഠിക്കുന്നതിനെയാണ് ഉപഭോക്തൃ ചേഷ്ടാപഠനം എന്നുപറയുന്നത്.

ഉപഭോക്താവ് എന്ന പദം സാധാരണ രണ്ട് തരം ഉപഭോക്താക്കളെ സൂചിപ്പിക്കുവാനാണ് ഉപയോഗിക്കുന്നത്. ഒന്ന്, വ്യക്തിഗത ഉപഭോക്താക്കൾ. സ്വന്തം ഉപഭോഗത്തിനായി ഉത്പന്നങ്ങളും സേവനങ്ങളും വാങ്ങുന്നതാണ് ഇതുകൊണ്ട് വിവക്ഷിക്കുന്നത്. സ്വന്തം ഉപയോഗത്തിനായി ഒരു സോപ്പ്, വീട്ടിലെല്ലാവർക്കുമായി വിസിഡി പ്ലെയർ, സുഹൃത്തിന് സമ്മാനിക്കുവാൻ ഒരു പുസ്തകം എന്നിങ്ങനെയുള്ള വാങ്ങൽ പ്രക്രിയയിൽ എല്ലാം തന്നെ ആത്യന്തിക ഉപകർത്താക്കൾ വ്യക്തികളാണല്ലോ.

രണ്ടാമത്തെ വിഭാഗം, സ്ഥാപനപര ഉപഭോക്താക്കൾ ആണ്. ലാഭേച്ഛയോടെ പ്രവർത്തിക്കുന്ന വ്യാപാര സ്ഥാപനങ്ങൾ, സന്നദ്ധസേവനം നടത്തുന്ന സംഘടനകൾ, ഗവൺമെന്റ് ഏജൻസികൾ, ആശുപത്രികളും സ്കൂളുകളും പോലെയുള്ള സ്ഥാപനങ്ങൾ എന്നിവയെല്ലാം ഈ വിഭാഗത്തിൽപെടും.

ഉപഭോക്തൃചേഷ്ടാ പഠനങ്ങളിൽ പ്രാധാന്യം നൽകുന്നത് വ്യക്തിഗത ഉപഭോക്താക്കൾക്കാണ്. കാരണം, വാങ്ങുന്ന ആൾ എന്ന നിലയിലും ഉപയോഗിക്കുന്ന ആൾ എന്ന നിലയിലും എല്ലാ പ്രായത്തിലുമുള്ള വ്യക്തികളുടെ പെരുമാറ്റ രീതികളും അതിൽ ഉൾപ്പെടുന്നുണ്ടല്ലോ.

കമ്പോളത്തിലെ ക്രയവിക്രയങ്ങളിൽ ഏർപ്പെടുന്ന വ്യക്തികൾ വാങ്ങുന്നയാൾ എന്ന നിലയിലാണോ അതോ ഉപയോഗിക്കുന്ന ആൾ എന്ന നിലയിലാണോ അതിൽ ഏർപ്പെടുന്നത് എന്ന വസ്തുതയ്ക്ക് ഈ പഠനത്തിൽ പ്രാധാന്യമുണ്ട്. ഒരമ്മ തന്റെ കുഞ്ഞിനുവേണ്ടി ഒരു കളിപ്പാട്ടം തെരഞ്ഞെടുക്കുന്നതും ഒരു കുട്ടി സ്വയമായി കളിപ്പാട്ടം തെരഞ്ഞെടുക്കുന്നതും വ്യത്യസ്തമായ ചോദനകളാൽ നിർണ്ണയിക്കപ്പെടുന്ന രണ്ടുതരം പെരുമാറ്റങ്ങളാണ്. ഒരു സ്ത്രീ തന്റെ ഭർത്താവിനു വേണ്ടി ഒരു മാസിക വാങ്ങുന്നതും തനിക്കു വേണ്ടി സൗന്ദര്യ സംവർധക ഉത്പന്നം വാങ്ങുന്നതും രണ്ടു വിധത്തിലേ പഠനവിധേയമാക്കുവാൻ കഴിയൂ. ചുരുക്കിപ്പറഞ്ഞാൽ, വാങ്ങുന്നവർ ഉപയോഗിക്കുന്നവർ ആകണമെന്നില്ല. ഉപയോഗിക്കുന്നവർ വാങ്ങുന്നവരും, രണ്ടു കൂട്ടരും വാങ്ങുവാനായി എടുക്കുന്ന തീരുമാനങ്ങളെ മറ്റ് ചോദനങ്ങൾക്ക് സ്വാധീനിക്കുവാൻ കഴിയുമെന്ന് സാരം.

മനുഷ്യന്റെ ഒരു സാമൂഹിക ജീവിതമണ്ഡലമാണ് കമ്പോളം. വിപണനം നിർവഹിക്കുന്നവരും ഉപഭോഗം നടത്തുന്നവരും വൈജാത്യ ഗുണങ്ങളോട് കൂടിയവരുമാണല്ലോ. ആ വൈജാത്യം എല്ലായിടത്തും പ്രതിഫലിക്കും. അപ്പോൾ, കമ്പോളവുമായി ബന്ധപ്പെട്ട മനുഷ്യന്റെ പെരുമാറ്റരീതികളുടെ പഠനം, സാമൂഹികപരമായും പ്രാധാന്യമുള്ളതാണെന്ന് വരുന്നു. ഉപഭോക്തൃ ചേഷ്ടാ പഠനങ്ങൾ കമ്പോളത്തിന് മാത്രമല്ല ഗുണകരം. ആത്യന്തികമായി അവ, ഉപഭോക്താക്കൾക്കും പ്രയോജനകരമാണ്. കാരണം, ഉപഭോക്താവ് എന്ന നിലയിലുള്ള തന്റെ പെരുമാറ്റത്തെ തനിക്ക് ഗുണകരമാകും വിധം യുക്തിഭദ്രമാക്കുവാൻ അത് സഹായകരമായിത്തീരുമല്ലോ.

മത്സാരാധിഷ്ഠിതമായ കമ്പോളത്തിൽ, എതിരാളിക്കുമേൽ ആധിപത്യം സ്ഥാപിക്കുവാനാണ്, ഉപഭോക്തൃ ചേഷ്ടാപഠനത്തെ ഉത്പന്ന നിർമ്മാതാക്കളും വിതരണക്കാരും ഉപയോഗിക്കുന്നത്. തങ്ങളുടെ ഉത്പന്നങ്ങളോടുള്ള ഉപഭോക്താക്കളുടെ സമീപനങ്ങളെ മുൻകൂട്ടി കാണുവാനും തങ്ങൾക്കനുകൂലമായി തിരിച്ചു വിടുവാനും അവർക്കു കഴിയും. വിപണിയിലെ മത്സരത്തിൽ ജയം, ഉപഭോക്താവിന്റെ ചേഷ്ടകൾ പഠിച്ചറിഞ്ഞവർക്ക് ആയിരിക്കും എന്നതിൽ തർക്കമില്ല.

ഉപഭോക്ത കേന്ദ്രീകൃതമായ മനുഷ്യപെരുമാറ്റങ്ങളെക്കുറിച്ചുള്ള പഠനം 1960കളിലാണ് പാശ്ചാത്യ രാജ്യങ്ങളിൽ ഗൗരവമായി ആരംഭിക്കുന്നത്. പ്രാരംഭദശയിൽ സൈക്കോളജിയിൽ നിന്നും സോഷ്യോളജിയിൽ നിന്നും ആന്ത്രോപോളജിയിൽ നിന്നും ഒക്കെയാണ് ഈ പഠനമേഖലയ്ക്ക് ആവശ്യമായ സിദ്ധാന്തങ്ങൾ സ്വരൂപിക്കപ്പെട്ടത്. ഉപഭോക്തൃ ചേഷ്ടകളെക്കുറിച്ചുള്ള ആദ്യകാല സിദ്ധാന്തങ്ങൾ മിക്കവയും സാമ്പത്തിക

ശാസ്ത്ര സിദ്ധാന്തങ്ങളോട് കടപ്പെട്ടവയാണ്. ഉപഭോക്തൃ പഠനം തുടങ്ങിവെച്ചത് മാർക്കറ്റിംഗ് മാനേജർമാർ ആണ്. അതുകൊണ്ടുതന്നെ ഉപഭോക്താവിന്റെ ചേഷ്ടകളെ ക്രയവിക്രിയത്തിന്റെ അളവുകോലുകളിൽ മാത്രമാണ് അളന്നത്. ഉപഭോക്താവിന്റെ പെരുമാറ്റങ്ങളെ ഗണിക്കുവാൻ കഴിഞ്ഞാൽ അവരുടെ തീരുമാനങ്ങളെ സ്വാധീനിക്കുവാൻ കഴിയുമെന്ന് അവർ സിദ്ധാന്തിച്ചു. ഈ സിദ്ധാന്തമാണ് പോസിറ്റീവിസം (Positivism) എന്നറിയപ്പെടുന്നത്. ഈ സിദ്ധാന്തത്തെ അടിസ്ഥാനമാക്കി ഉപഭോക്തൃ ഗവേഷണം നിർവഹിക്കുന്നവരെ പോസിറ്റീവിസ്റ്റ് എന്നും വിളിച്ചു. കമ്പോളത്തിന്റെ പ്രായോഗികതയിലൂന്നിയ ഈ സമ്പ്രദായത്തിൽ നിന്ന് വ്യത്യസ്തമായി ഉപഭോഗത്തിന്റെ സ്വഭാവങ്ങളും അവയുടെ ആന്തരികമായ അർത്ഥങ്ങളും പഠിക്കുന്ന സിദ്ധാന്തവും രൂപപ്പെട്ടു വന്നു. ഇതിനെയാണ് ഇന്റർപ്രെറ്റിവിസം (Interpretivism) എന്നു വിളിക്കുന്നത്. ഉപഭോക്താവിന്റെ വ്യത്യസ്ത മൂഡുകൾ, വികാരങ്ങൾ എന്നിവയൊക്കെ ക്രയവിക്രയങ്ങളെ എങ്ങനെ സ്വാധീനിക്കുന്നു എന്ന് ഇന്റർപ്രെറ്റീവിസ്റ്റ് (Interpretivists) പഠിച്ചു. ഭ്രമകൽപ്പനകൾ, കളികൾ, അനുഷ്ഠാനങ്ങൾ ഇവയുടെയൊക്കെ റോളുകളും അവർ പഠനവിഷയമാക്കി. ഉപഭോക്താവിന്റെ അനുഭവത്തിന് ഊന്നൽ കൊടുക്കുന്നതുകൊണ്ട് ഈ സമീപനത്തെ experientalism എന്നു വിളിക്കുന്നു.

ഉപഭോക്താക്കളുടെ ഭിന്നരുചികൾ ഗവേഷകരെ അമ്പരിപ്പിക്കും വിധം വ്യത്യസ്തമാണിന്ന്. അനുദിനം അത് മാറിമറിഞ്ഞുകൊണ്ടിരിക്കുകയാണ്. അധികം പേർ ഉപയോഗിക്കുന്ന ഉത്പന്നങ്ങളോട് അതിനാൽ തന്നെ നിഷേധഭാവം പുലർത്തുന്ന ഉപഭോക്താക്കളും ഇന്നുണ്ട്. കമ്പോളം ആഗോളവത്ക്കരിക്കപ്പെടുമ്പോഴും പ്രാദേശികവും തനതുമായ കമ്പോള അഭിരുചികളും നിലനിൽക്കുന്നുണ്ട്. അതുകൊണ്ട് കമ്പോളങ്ങളെ ചെറുയൂണിറ്റുകളായി വിഭജിച്ച്, അതിന്റെ പ്രത്യേക സ്വരൂപത്തിനിണങ്ങുന്ന ഉത്പന്നങ്ങളെ അനുയോജ്യമായ പരസ്യപ്രചാരണങ്ങളോടെ വിൽപ്പനയ്ക്ക് എത്തിക്കുന്ന സമ്പ്രദായവും ഉടലെടുത്തു. ഇതിനെയാണ് മാർക്കറ്റ് സെഗ്മെന്റേഷൻ എന്ന് വിളിക്കുന്നത്. ലഭ്യവിപണിക്ക് ഇണങ്ങും വിധം ഉത്പന്നത്തെ കമ്പോളത്തിലെ ക്രിയവിക്രയത്തിന് എത്തിക്കുന്നതിനെയാണ് പൊസിഷനിങ്ങ് എന്ന് പറയുന്നതും. Cross- cultural Consumer research ഉത്തരാധുനിക കമ്പോളത്തിലെ ഗവേഷണ പദ്ധതിയാണ്. വിഭിന്ന സംസ്കാരങ്ങൾക്കിണങ്ങും വിധം ഉത്പന്ന പ്രചാരണം സാധ്യമാകണമെങ്കിൽ അതിന്റെ വൈജാത്യങ്ങളും പഠിച്ചറിയേണ്ടതുണ്ടല്ലോ. ●

**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ

# Classroom




# KINDS OF WORKING CAPITAL

Variable Working Capital: The money or credit has got a peculiar characteristics feature. In certain seasons they are available easily and in certain other periods they are scare. This change is intimately connected with the changes in business activity. When business becomes active there will be need for much finance and at peak periods all the money available might have been used completely. This will create a shortage for finance. These periods are respectively denoted as 'busy periods'. During the busy periods, current assets have to be expanded and more working capital is required for this purpose. In slack periods, the volume of current assets has to be contracted and consequently less working capital only is required. This amount of working capital which expands or contracts at particular periods is known as variable working capital is not well within the control of a manufacturer.

The variable working capital should not be met out of own sources of from long-term funds. The money invested in current assets may be locked up for a long period quite unexpectedly and may become a dead investment. Moreover, this extra burden of carrying idle funds during slack periods would reduce the earning and affect the profitability of the business. Only short term sources should be used to tide over such contingencies. Commercial banks are the specialized agencies providing short-term funds. They have a peculiar way by which the working capital need is assessed.

On the basis of periodicity, the variable working capital is divided into the following kinds:

(i),Seasonal Working Capital: if the regular production and sales are assured and no deviation is necessary there will not be any problem in the case of working capital. But most products are affluent no seasonal demands and a manufacturer working for profit cannot but meet this additional demand. This problem is more complicated by the fact that most of the raw materials (especially when they are agriculture based) are available only at certain seasons of the year eg. cotton, jute, sugarcane. Thus a manufacturer will need seasonal working capital either for stocking raw materials or for holding the finished goods until the season of demand arrives. In the case of wollen industry, to cite an example, production is carried throughout the year, but the products could normally be sold only when winter begins. It is therefore, not at all possible for a manufacturer to invest the necessary capital from his own sources for carrying out uninterrupted production. He cannot also use the fixed capital for an idle purpose. The only source in such a case is borrowing temporarily and as soon as sales pick up such borrowings are easily extinguished. Though the borrowals are not free of cost, a major part of the cost involved (interest) in this connection is usually passed on to the consumers

(ii). Cyclical Working Capital: Every business has a period of good activity alternated by an inactive period. Expressed in economic language, they are Booms and Depressions. These two situations are opposite in nature. Collectively they are referred to as Trade or Business Cycles. During the boom period the activity is at the peak and it is termed as busy season. Conversely, the slack season accounts for low or even complete absence of business activity.

During boom periods the demand may be going up faster and such a situation could be met only out of the temporary working capital. The agencies providing such finance also will be out of funds and hence will charge a higher rate of interest for loans. This will end inflation. Collapse of inflation causes depression to follow. During depression pessimism is present in the business field and hence the lenders will hesitate to provide finance. This naturally leads to the conclusion that during cyclical fluctuations the usual agencies are helpless in providing

finance due to one reason or another. This in turn, makes the producers themselves to find out the source. It is here that the past earnings come to help. Only such firms with financial strength could be able to tide over the cyclical changes. But in case of producers whose fixed expenses account a higher percentage in the total cost, this source may also not be available. It is they who put a stop to the upward tendency and reverse the economic condition.

(iii). Special or Emergency Working Capital: This type of capital is needed to meet certain contingencies that are common (but not ususal) in any type of business. Provisions for special working capital is made over and above the regular and seasonal working capital. The need for such a kind of capital arises during very strange situations caused by floods, droughts and other natural calamities which destroy current assets. A similar situation is found in the event of rising prices of commodities. It is profitable in a way since the manufacturer is able to obtain higher prices for his finished products. But he may also lose, for the cost of raw materials increases pari passu. Yet another situation arises when a concern has to undertake an extensive marketing campaign in order to overcome the severe competition or to introduce a new product to the market. All these are unusual situations and hence require special fund. The source of meeting these requirements are however, decided on the merits of each case.

Thus the working capital needs differ from industry to industry and from season to season. But there is no difference of opinion in the matter of its necessity for a business concern. Sufficient working capital is necessary to meet the payments on various accounts. The mere holding of current assets very oftem experiences stringency for liquid cash to meet its obligation promptly. Failure to achieve adequate working capital may even lead to technical insolvency of the organization. The firms which have adequate working capital present a picture of overall efficiency. Moreover, such firms are benefited in numerous ways: they earn advantages of discounts and stand in a better position to get working capital cheaply from any source. It is stated that enough working capital is just like enough blood that is necessary in the body of a strong man to keep him fully active. Lack of it makes a man anaemic and inactive. So is a firm with less working capital. Adequate working capital "raises the morale of its employees, increases their efficiency, lowers costs and creates good will in the community.

However, just as the lack of working capital causes serious damage to the concern, abundance of its invites ganders. When the working capital is more than what is required a part of its will remain idle. This will reduce the rate of return of investment. Furthermore, if the working capital is a borrowed one the cost (interest) of its will eat away a large portion of the earnings of the company. Thus working capital must be adequate and enough.

## Sources of working Capital

There are some general principles that are followed with regard to the raising of various kinds of capital. These are for example:

Fixed Capital: Permanent sources- Shares, debentures and borrowings from special institution providing long-term capital.

Permanent Working Capital: Same as above. But preferably debentures and redeemable preference shares- Internal sources, if any, could also be used.

Variable Working Capital: Purely out of short term borrowings. In practice, however, these principles are used in a substantially modified form. The companies that are financially strong may not require any outside source of finance at all. For small firms, on the other hand, short term finance is a permanent necessity.

The source of working capital can be broadly divided into two: External Sources and Internal Sources.

I. External Sources

1.Public : The public forms the main and major source of finance to any business proposition saving of the people are usually mobilize for industrial purpose by selling the shares and debentures. But the real difficulty of this method is that the machinery to tap this source is weak. Furthermore, collection of capital is also costly. Of late, trading companies have started accepting fixed deposits directly from the public. Most of these borrowings are unsecured, i.e, no assets of the company are pledged or mortgaged. According to the Companies Act, acceptance of public deposits required approval of take Reserve Bank of India (RBI).

2.Indigenous Bankers and Moneylenders: They are an important source of working capital in the past especially for village and small scale industries. They used to offer personalized services to borrowers and they were an easy source for obtaining current needs. The banking Commission, 1972, remarked: "Some small industrialists prefer the lending methods of indigenous bankers to those of banks and Government agencies. Indigenous bankers give prompt, flexible, informal and personalized services. Collateral (Security) is often left in the possession of borrowers so that its productive source is not impeded. Although rates of interest are high in relation to those charged by banks, the loan is otherwise tailored to meet the individual borrowers need. But this source is fastly disappearing from the scene due to serve restrictions imposed by the RBI on their activities.

3. Financial Institutions: Various financial institutions have been established for providing long-term and short-term finance for industrial purpose. Certain organization are exclusively meant for providing long-term finance while certain other institutions specialize in short term credits only.

These institutions provide loans only after considering the profitability of the proposal. Since most of these agencies are government organization, the flexibility in them is very low. Moreover, pleading of assets etc. which are their requirements are costly from the point of view of the borrower. It has therefore, become a practice with all to consider these institutions as the last resort.

4.Commercial Banks (Bank Credit): Commercial banks are also financial institutions but they differ in certain aspects. They generally specialize in short-term credit only. They are the active participants in the money market. Bank credit is by far the largest source of credit for business. The major part of the deposits collected by banks is utilized for giving advance to its customers.




# ക്യാമറ എങ്ങനെ ഉപയോഗിക്കാം

പ്രഫഷണൽ ക്യാമറകളും അവയുടെ വിവിധ ആക്സസറികളും വിദഗ്ദ്ധമായി ഉപയോഗിക്കണമെങ്കിൽ അതിന്റെ പ്രവർത്തനങ്ങളെപ്പറ്റി ശാസ്ത്രീയമായി അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. അവയെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്ന ലേഖനപരമ്പര.

### Adjust by Lens

ഓരോ ലെൻസിനും AF മൈക്രോ അഡ്ജസ്റ്റുമെന്റുകൾ നടത്തി ക്യാമറയിൽ രജിസ്റ്റർ ചെയ്യാൻ സാധിക്കും. 40 ലെൻസുകളുടെ വരെ അഡ്ജസ്റ്റുമെന്റുകൾ ക്യാമറയിൽ രജിസ്റ്റർ ചെയ്യാൻ കഴിയും.

ഒരു ലെൻസ് ഉപയോഗിച്ച് ഓട്ടോഫോക്കസ് ചെയ്യുമ്പോൾ അതിന്റെ അഡ്ജസ്റ്റുമെന്റുകൾ ക്യാമറയിൽ രജിസ്റ്ററാകുന്നു. അഡ്ജസ്റ്റ്മെന്റ് എമൗണ്ടിനനുസരിച്ച് പോയിന്റ് ഓഫ് ഫോക്കസ് ഷിഫ്റ്റു ചെയ്തുകൊണ്ടിരിക്കും. മാനുവലായി അഡ്ജസ്റ്റുമെന്റുകൾ ചെയ്യുന്നതിന് സെറ്റിംഗുകൾ മാറ്റി, ഷൂട്ട് ചെയ്ത് ചെക്കു ചെയ്യേണ്ടിവരും.

അഡ്ജസ്റ്റുമെന്റുകൾ കൃത്യമാകുന്നതുവരെ ഇത് ആവർത്തിക്കണം. സൂം ലെൻസാണ് ഉപയോഗിക്കുന്നതെങ്കിൽ വൈഡ് ആങ്കിളിലോ (w) ടെലിഫോട്ടോ (T) മോഡിലോ സെറ്റുചെയ്യണം.

#### 1 Select (Adjust by lens)

ക്വിക് കൺട്രോൾ ഡയൽ തിരിച്ച് Adjust by lens സെലക്ട് ചെയ്യുക.

#### 2. Press the INFO button

ഇൻഫോ ബട്ടൺ പ്രസ് ചെയ്യുമ്പോൾ Adjust by lens സ്ക്രീൻ തെളിയുന്നു.

#### 3. Check and change the lens information Check the lens information

ഇൻഫോ ബട്ടൺ പ്രസ് ചെയ്യുമ്പോൾ സ്ക്രീനിൽ ലെൻസിന്റെ പേരും 10 അക്കങ്ങളുള്ള സീരിയൽ നമ്പരും കാണാവുന്നതാണ്. OK പ്രസ് ചെയ്ത് സ്റ്റെപ്പ് 4 തുടരുക. സീരിയൽ നമ്പർ കാണിക്കുന്നില്ലെങ്കിൽ '0000000000' എന്ന് കാണാൻ കഴിയും.

#### Enter the serial number

ക്വിക് കൺട്രോൾ ഡയൽ തിരിച്ച് അക്കങ്ങൾ സെലക്ട് ചെയ്യുക. സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്ത് വീണ്ടും ക്വിക് കൺട്രോൾ ഡയൽ തിരിച്ച് അക്കങ്ങൾ സെലക്ട് ചെയ്ത് സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്ത് എല്ലാ അക്കങ്ങളും സെറ്റു ചെയ്യുക. അതിനുശേഷം ക്വിക് കൺട്രോൾ ഡയൽ തിരിച്ച് OK സെലക്ട് ചെയ്ത് സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക.

#### 4. Make the adjustment

സൂം ലെൻസിനുവേണ്ടി ക്വിക് കൺട്രോൾ ഡയൽ തിരിച്ച് വൈഡ് ആങ്കിളിലോ (w) ടെലിഫോട്ടോ (T) മോഡിലോ സെലക്ട് ചെയ്ത് സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക. – വാല്യുവിലേയ്ക്ക് അഡ്ജസ്റ്റ് ചെയ്യുമ്പോൾ പോയിന്റ് ഓഫ് ഫോക്കസ് സ്റ്റാൻഡേർഡ് പോയിന്റ് ഓഫ് ഫോക്കസിന് മുൻപിലായി ഷിഫ്റ്റ് ചെയ്യുന്നു. + വാല്യുവിലേയ്ക്ക് അഡ്ജസ്റ്റുചെയ്യുമ്പോൾ സ്റ്റാൻഡേർഡ് പോയിന്റ് ഓഫ് ഫോക്കസിന് പിന്നിലായി പോയിന്റ് ഓഫ് ഫോക്കസ് ഷിഫ്റ്റ് ചെയ്യുന്നു. അഡ്ജസ്റ്റുമെന്റുകൾ പൂർത്തിയാക്കിയതിനുശേഷം MENU ബട്ടൺ പ്രസ് ചെയ്ത് സ്റ്റെപ്പ് 1ലേയ്ക്ക് തിരിച്ചു പോകുന്നു. ക്വിക് കൺട്രോൾ ഡയൽ തിരിച്ച് Adjust by lens സെലക്ട് ചെയ്ത് സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക.

#### 5.Check the result of the adjustment

റിസൽട്ട് പരിശോധിക്കുന്നതിനായി ഷൂട്ട് ചെയ്തതിനുശേഷം പ്ലേബാക്ക് ചെയ്ത് പരിശോധിക്കേണ്ടതാണ്. ടാർജറ്റ് സബ്ജക്റ്റിന് മുൻപിലാണ് ഫോക്കസ് ചെയ്തിരിക്കുന്നതെങ്കിൽ + വാല്യുവിലേയ്ക്ക് അഡ്ജസ്റ്റു ചെയ്യണം. ടാർജറ്റ് പോയിന്റിന് പിറകിലാണ് ഫോക്കസ് ചെയ്തിരിക്കുന്നതെങ്കിൽ – വാല്യുവിലേയ്ക്ക് അഡ്ജസ്റ്റു ചെയ്യേണ്ടതാണ്. ആവശ്യമെങ്കിൽ വീണ്ടും ഷൂട്ട് ചെയ്ത് ചെക്കു ചെയ്ത് അഡ്ജസ്റ്റുമെന്റുകൾ മാറ്റണം.

### Clearing all Microadjustments

സ്ക്രീനിന്റെ താഴെയായി clear all കാണുമ്പോൾ ഡിലീറ്റ് ബട്ടൺ പ്രസ് ചെയ്ത് All the same amount, adjust by lens എന്നിവയ്ക്കുവേണ്ടിയുള്ള എല്ലാ അഡ്ജസ്റ്റുമെന്റുകളും ക്ലിയറാകുന്നു.

### When Auto focus Fails

ചില പ്രത്യേക കാരണങ്ങളാൽ ഓട്ടോഫോക്കസ് പരാജയപ്പെടാറുണ്ട്. സബ്ജക്റ്റിന്റെ കോൺട്രാസ്റ്റ് വളരെ കുറവായ സന്ദർഭങ്ങളിൽ ഉദാ: നീലാകാശം, കട്ടിയായ ചുമരുകൾ എന്നിവ. കുറഞ്ഞ പ്രകാശത്തിൽ സബ്ജക്റ്റ് സ്ഥിതി ചെയ്യുമ്പോൾ കൂടിയ ബാക് ലൈറ്റ്, പ്രതിഫലനം കൂടിയ സബ്ജക്റ്റുകൾ അടുത്തതും അകന്നതുമായ സബ്ജക്റ്റുകൾ ഒരു AF പോയിന്റിൽ വരുമ്പോൾ

ഉദാ: ഒരു കൂടിനുള്ളിൽ നിൽക്കുന്ന മൃഗം, ആവർത്തന സ്വഭാവമുള്ള പാറ്റേണുകൾ ഉദാ: കമ്പ്യൂട്ടർ കീബോർഡ്, ഉയരം കൂടിയ കെട്ടിടങ്ങളുടെ ജനലുകൾ. ഇത്തരം സന്ദർഭങ്ങളിൽ വൺഷോട്ട് AF മോഡിൽ സബ്ജക്റ്റിനെ ഫോക്കസ് ചെയ്ത് ലോക്ക് ചെയ്തതിനുശേഷം റീകമ്പോസിംഗ് ചെയ്യുക. അല്ലെങ്കിൽ ലെൻസിന്റെ ഫോക്കസ് മോഡ് മാനുവലിൽ സെറ്റു ചെയ്ത് മാനുവലായി ഫോക്കസ് ചെയ്യുക.

### MF:Manual Focusing

ലെൻസ് ഫോക്കസ് മോഡ് സ്വിച്ച് മാനുവലിൽ (MF) സെറ്റു ചെയ്യുക. വ്യൂഫൈൻഡറിൽ സബ്ജക്റ്റ് ഏറ്റവും ഷാർപ്പായി കാണുന്നതുവരെ ലെൻസ് ഫോക്കസിംഗ് റിംഗ് സാവധാനത്തിൽ തിരിച്ച് ഫോക്കസ് ചെയ്യുക.

### Setting the Image- Recording Quality

ഇമേജ് ക്വാളിറ്റിയും പിക്സൽ കൗണ്ടും സെലക്ട് ചെയ്ത് സെറ്റു ചെയ്യാൻ കഴിയും. എട്ട് രീതിയിലുള്ള JPEG ക്വാളിറ്റി സെറ്റിംഗുകളും മൂന്നു രീതിയിലുള്ള RAW ഇമേജ് ക്വാളിറ്റി സെറ്റിംഗുകളും ഇമേജ്- റെക്കോർഡിംഗ് ക്വാളിറ്റി സെറ്റിംഗിലുമുണ്ട്.

### About RAW

ക്യാമറയുടെ ഇമേജ് സെൻസറിൽ നിന്നും ഡിജിറ്റൽ ഡേറ്റയായി മാറിയ RAW ഡേറ്റ (പ്രോസസിംഗ് നടക്കാത്ത ഡേറ്റ) ആണ് RAW ഇമേജ്. RAW, M RAW, S RAW എന്നിങ്ങനെയുള്ള മൂന്ന് ക്വാളിറ്റികളിൽ RAW ഇമേജ് സെറ്റു ചെയ്യാം.

### Setting the ISO Speed

ക്യാമറയുടെ ISO സ്പീഡ് (പ്രകാശത്തിനോടുള്ള ഇമേജ് സെൻസറിന്റെ സെൻസിറ്റിവിറ്റി) ലെറ്റ് ലെവവിനനുസരിച്ച് സെറ്റു ചെയ്യാൻ കഴിയും. Scene Intelligent Auto മോഡിൽ ISO സ്പീഡ് ഓട്ടോമാറ്റിക്കായി സെറ്റു ചെയ്യുന്നു.

| ISO Speed | Shooting Situation (No flash) | Flash Range |
|---|---|---|
| L,100-400 | Sunny outdoors | The higher the ISO speed, the farther the flash range will extend |
| 400-1600 | Overcast skies or evening time | |
| 1600-25600 H1, H2 | Dark indoors or night | |

### ISO Auto

ISO സ്പീഡ് A (ഓട്ടോ)യിൽ സെറ്റു ചെയ്ത് ഷട്ടർ ബട്ടൺ പകുതി പ്രസ് ചെയ്യുമ്പോൾ സെറ്റു ചെയ്യേണ്ട ISO സ്പീഡ് ദൃശ്യമാവുകയും ഷൂട്ടിംഗ് മോഡിനനുസരിച്ച് സ്വയം സെറ്റാവുകയും ചെയ്യും.

| Shooting mode | ISO Speed setting |
|---|---|
| (A+) | Automatically set within ISO 100- 12800 |
| P/Tv/Av/M | Automatically set within ISO 100-25600** |
| B | Fixed at ISO 400* |
| With flash | Fixed at ISO 400*1*2*3 |

### Setting the ISO Speed Range

ISO സ്പീഡ് റേഞ്ച് (കുറഞ്ഞതും കൂടിയതുമായ പരിധി) മാനുവലായി സെറ്റു ചെയ്യാവുന്നതാണ്. സെറ്റു ചെയ്യാവുന്ന കുറഞ്ഞ പരിധി L(ISO50) മുതൽ H1 (ISO 51200) പരിധിക്കുള്ളിലും കൂടിയ പരിധി ISO 100 മുതൽ H2 (ISO 102400) വരെയുള്ള പരിധിയിലുമാണ്.

### Setting the ISO Speed Range for Auto ISO

ഓട്ടോ ISO സ്പീഡ് റേഞ്ച് ISO 100-25600 എന്ന പരിധിക്കുള്ളിൽ സെറ്റു ചെയ്യാൻ കഴിയും. മിനിമം ISO 100-12800 ലിമിറ്റിനുള്ളിലും മാക്സിമം ISO 200 - 25600 ലിമിറ്റിനുള്ളിലും സെറ്റു ചെയ്യാവുന്നതാണ്.

### Setting the Minimum Shutter Speed for Auto ISO

ഓട്ടോ ISO സെറ്റു ചെയ്യുമ്പോൾ മിനിമം ഷട്ടർ സ്പീഡും (1/250 sec. to 1 sec.) സെറ്റു ചെയ്യാവുന്നതാണ്. ഓട്ടോമാറ്റിക്കായി സെറ്റു ചെയ്യുമ്പോൾ ഷട്ടർ സ്പീഡ് കുറഞ്ഞതായിരിക്കുകയില്ല. P, AV മോഡുകളിൽ വൈഡ് ആങ്കിൾ ലെൻസ് ഉപയോഗിച്ച് ഷൂട്ട് ചെയ്യുമ്പോൾ ഈ സെറ്റിംഗ് മികച്ചതാണ്. ക്യാമറ ഷെയ്ക്കും സബ്ജക്റ്റ് ബ്ലർ ആകുന്നതും കുറയ്ക്കാൻ സാധിക്കും.

### Selecting a Picture Style

ഫോട്ടോഗ്രാഫിക് എക്സ്പ്രഷനും സബ്ജക്റ്റിനും യോജിച്ച ഇമേജ് ക്യാരക്ടറിസ്റ്റിക്സ് ആയിരിക്കണം ഒരു പിക്ചർ സ്റ്റൈൽ തെരഞ്ഞെടുക്കുമ്പോൾ ലഭിക്കേണ്ടത്. Scene Intelligent Autoമോഡിൽ പിക്ചർ സ്റ്റൈൽ ഓട്ടോമാറ്റിക്കായി സെറ്റു ചെയ്യുന്നു. ●

(ക്യാമറയുടെ മോഡൽ മാറുന്നതിന് അനുസരിച്ച് Functions ൽ വ്യത്യാസം ഉണ്ടാകാവുന്നതാണ്.)



**എബി കെ. ജോർജ്ജ്**
ക്യാമറ സ്കാൻ, കോട്ടയം




*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

മലയാള മനോരമ ഡിസംബർ 01, 2017

## നികുതി പിരിക്കാൻ തീക്കളി

നാട്ടിലെ സാധാരണക്കാരന്റെ മനസ്സിലെ തീയാളൽ ഭരണാധികാരികളുടെ പ്രശ്നമല്ലെന്നുവേണം വിചാരിക്കാൻ. നോട്ട് റദ്ദാക്കൽ സൃഷ്ടിച്ച ആഘാതം ചെറുതായിരുന്നില്ല. ചരക്ക്, സേവന നികുതിയിൽ നിന്നു കിട്ടേണ്ട പ്രയോജനം ഇപ്പോഴും പൂർണമായി ജനങ്ങളിലെത്തിയിട്ടുമില്ല. ഇതിനൊക്കെപ്പുറമെയാണു വിലക്കയറ്റത്തിന്റെ തുടരാഘാതങ്ങൾ. ജീവിതഭാരത്താൽ നട്ടംതിരിയുന്ന സാധാരണക്കാരന്റെ നട്ടെല്ലൊടിക്കുന്നതാണ് പുതിയ നികുതിയായ ഫയർ ടാക്സ് അടിച്ചേൽപ്പിക്കാനുള്ള നീക്കം. തീകെടുത്താനും ജനം നികുതി അടയ്ക്കേണ്ടിവരുന്ന അവസ്ഥ കഷ്ടം തന്നെ. അഗ്നിശമന സേനയുടെ പ്രവർത്തനങ്ങൾക്കു ഫണ്ട് സ്വരൂപിക്കാൻ ഫയർ ടാക്സ് വരുന്നുവെന്ന വാർത്ത വ്യാപകമായ പ്രതിഷേധത്തിനിടയാക്കിയിരിക്കുകയാണ്. ഫയർ ആന്റ് റസ്ക്യൂ സർവീസ് ബില്ലിലാണ് തദ്ദേശ സ്ഥാപനങ്ങൾ ഈടാക്കുന്ന വസ്തു, കെട്ടിടനികുതികളുടെ മൂന്നുശതമാനത്തിൽ കുറയാത്ത തുക ഫയർ ടാക്സ് ആയി പിരിക്കണമെന്ന നിർദ്ദേശം. തദ്ദേശ സ്ഥാപനങ്ങൾ ഇങ്ങനെ പിരിക്കുന്ന തുക അഗ്നിശമനസേനയുടെ പ്രവർത്തനങ്ങൾക്കു വിനിയോഗിക്കുമെന്നും പറയുന്നുണ്ടെങ്കിലും അതുതന്നെയാണോ സംഭവിക്കുക എന്നതിലും ജനത്തിന് ആശങ്കയുണ്ട്. ട്രഷറി വറ്റുന്ന മാസങ്ങളിൽ ഈ തുക ശമ്പളത്തിനും മറ്റാവശ്യങ്ങൾക്കുമായി ഉപയോഗിക്കില്ലെന്നു പറയാൻ സർക്കാരിനു കഴിയുമോ? സംസ്ഥാനത്തു ഗ്രന്ഥശാലാ പ്രസ്ഥാനം വളർത്താൻ കേരളം നിയമംമൂലം നടപ്പിലാക്കിയ ലൈബ്രറി സെസ് ഇക്കാര്യത്തിൽ ഉദാഹരണമായി എടുക്കാം. ഇപ്പോൾ കൊണ്ടു വരുന്ന ഫയർ ടാക്സും ഈ അവസ്ഥയിലാവില്ല എന്നതിന് എന്തുറപ്പാണുള്ളത്. അതു സാധാരണക്കാരന്റെ നെഞ്ചിലെ തീ കൂടുതൽ കത്തിക്കാനുള്ള കാരണമായിക്കൂടാ എന്ന് എഡിറ്റോറിയൽ.

മാതൃഭൂമി ഡിസംബർ 01, 2017

## സ്മാർട്ടാകട്ടെ ഗതാഗതം

ഗതാഗത മേഖലയുടെ മുഖം മിനുക്കാനൊരുങ്ങുകയാണ് കേരളം. സംയോജിത ഡിജിറ്റൽ ഗതാഗത സംവിധാനമെന്ന പുതിയ പദ്ധതിയെ കാലത്തിനനുസരിച്ചുള്ള മാറ്റമെന്നുതന്നെ വിശേഷിപ്പിക്കാം. സാങ്കേതിക വിദ്യയെ കൂട്ടുപിടിച്ചുള്ള ഈ നീക്കം അഭിനന്ദനമർഹിക്കുന്നതാണ്. ഒരു കുടക്കീഴിൽ സൂക്ഷ്മതയോടെ റോഡുകളിലെ അച്ചടക്കം ഉറപ്പാക്കാം. നിരത്തിൽ പൊലിയരുത് ഒരു ജീവൻപോലുമെന്ന നിശ്ചയദാർഢ്യത്തോടെ സുരക്ഷയും. പദ്ധതിക്ക് മാതൃകയാകുന്നത് യൂറോപ്യൻ രാജ്യങ്ങളാണ്. പിഴവുകളില്ലാതെ നടപ്പാക്കാനായാൽ രാജ്യത്തിന്റെ ഗതാഗതമേഖലയിലെ തിളക്കമാർന്നൊരു പദ്ധതി കൂടിയാകുമിത്. സംസ്ഥാനത്ത് ഓരോ വർഷവും ഏകദേശം 40,000 അപകടങ്ങളുണ്ടാകുന്നുവെന്നാണ് കണക്ക്. ശരാശരി 4000 ജീവനുകൾ നഷ്ടമാകുന്നു. നിയമങ്ങൾ പാലിക്കപ്പെടാത്തതുതന്നെയാണ് റോഡിലെ അപകടങ്ങൾ വർദ്ധിക്കുന്നതിനുള്ള പ്രധാന കാരണം. റോഡ് സുരക്ഷാനിയമങ്ങൾ പാലിക്കുന്നതിൽ രാജ്യത്താകെ ജാഗ്രതകുറവ് നിലനിൽക്കുന്നതായി വിദഗ്ദ്ധർ ചൂണ്ടികാണിക്കുന്നു. ഗതാഗതനിയന്ത്രണവും ഏകോപനവും പൂർണമായും ഡിജിറ്റൽവത്ക്കരിക്കുന്നതിലൂടെ റോഡിലെ ഓരോ ചലനവും നിമിഷങ്ങൾക്കുള്ളിൽ അധികൃതർക്ക് മുന്നിലെത്തും. റോഡിലെ ഓരോ നീക്കവും നിരീക്ഷിക്കപ്പെടുന്നുവെന്ന ചിന്ത ഉത്തരവാദിത്വത്തോടെ പെരുമാറാൻ വാഹനയാത്രികരെ നിർബന്ധിതരാക്കും. ഗതാഗതമേഖലയിലെ മനുഷ്യാധ്വാനം കുറയ്ക്കാനും ഇത് സഹായകമാകും. ഏതെങ്കിലും ഒരു വകുപ്പിന്റെയോ ഏതാനും ഉദ്യോഗസ്ഥരുടെയോ മാത്രം ഉത്തരവാദിത്വമല്ല റോഡ് സുരക്ഷയെന്നതും എല്ലാവരും ഓർമ്മിക്കേണ്ട ഒന്നാണ്.

ദീപിക ഡിസംബർ 01, 2017

## വേണ്ടതു വിദ്യാഭ്യാസമികവോ പ്രത്യയശാസ്ത്ര പ്രഘോഷണമോ?

സ്വയംഭരണ കോളേജുകളുടെ പ്രവർത്തനത്തെക്കുറിച്ചു പഠിക്കാൻ ഉന്നതവിദ്യാഭ്യാസ കൗൺസിൽ ഒരു സമിതിയെ നിയോഗിച്ചിരിക്കുകയാണ്. പുന:സംഘടിപ്പിച്ച ഉന്നതവിദ്യാഭ്യാസ കൗൺസിലിന്റെ ആദ്യയോഗത്തിൽ തന്നെ ഈ വിഷയം പഠനത്തിനായി എടുത്തതിൽനിന്നും ഇക്കാര്യത്തിൽ സർക്കാരിനും ഉന്നതവിദ്യാഭ്യാസ കൗൺസിലിനുമുള്ള താൽപര്യം വ്യക്തമാകുന്നുണ്ട്. ഏറെ പഠനങ്ങൾക്കും ചർച്ചകൾക്കും തർക്കങ്ങൾക്കും ശേഷമാണു മൂന്നു വർഷം മുമ്പു കേരളത്തിൽ ഓട്ടോണമസ് കോളേജുകൾ തുടങ്ങിയത്. ചില സ്വയംഭരണകോളേജുകൾ സർവകലാശാലകളെ അവഗണിക്കുകയും അവയുടെ അധികാരം മറികടക്കാൻ ശ്രമിക്കുകയും ചെയ്യുന്നതായി കൗൺസിൽ അഭിപ്രായപ്പെടുകയുണ്ടായി. ഭരണഘടനയുടെ അടിസ്ഥാനത്തിൽ രൂപവത്ക്കരിച്ച സർവകലാശാലകളെ മറികടന്നു തീരുമാനമെടുക്കാൻ കോളേജുകളെ അനുവദിക്കരുതെന്നു നേരത്തെ ഏകാംഗ കമ്മീഷൻ എന്ന നിലയ്ക്കും ഇപ്പോഴത്തെ കൗൺസിൽ ചെയർമാൻ ശിപാർശ ചെയ്തിരുന്നു. വിദ്യാഭ്യാസരംഗത്തെ രാഷ്ട്രീയാതിപ്രസരം കേരളത്തിലെ വിദ്യാഭ്യാസമേഖലയുടെ ഗുണനിലവാരത്തകർച്ചയ്ക്കു പ്രധാന കാരണങ്ങളിലൊന്നാണ്. വിദ്യാഭ്യാസ മികവിലൂടെ പുരോഗതി പ്രാപിച്ച സംസ്ഥാനമാണു കേരളം. മികച്ച വിദ്യാഭ്യാസത്തിലൂടെ മറുനാട്ടിലെത്തി സമ്പാദിച്ച പണമാണ് കേരളത്തിന്റെ സാമ്പത്തിക പുരോഗതിയുടെ അടിത്തറ. സ്വകാര്യ വിദ്യാഭ്യാസ മേഖലയെ കച്ചവടചരക്കാക്കുന്നവരെ നിലയ്ക്കുനിർത്തുകയും കാലഹരണപ്പെട്ട സിലബസും കാലാനുസൃതമാറ്റങ്ങൾ ഉൾക്കൊണ്ടുള്ള അധ്യാപനവും ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായത്തിന് അനിവാര്യമാണ്. സ്വയം ഭരണം അക്കാഡമിക്ക് മികവിനായിരിക്കണം. സാമൂഹ്യ ഉത്തരവാദിത്വം നിറവേറ്റാനുതകുന്ന വിദ്യാഭ്യാസ സമ്പ്രദായമാണു നമുക്കുണ്ടാകേണ്ടത്. അതിന് അക്കാഡമിക്ക് സ്വാതന്ത്ര്യം അനിവാര്യമാണ്. ആരും ആരുടേയും വരുതിയിൽ നിൽക്കേണ്ടതില്ല. പൊതു സമൂഹത്തിനും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുന്ന വിദ്യാഭ്യാസ സമ്പ്രദായമാകണമെന്നു മാത്രം.

മംഗളം ഡിസംബർ 18, 2017

## കോർപ്പറേറ്റ് തട്ടിപ്പുകൾക്ക് അവസാനമുണ്ടാക്കണം

സബ്സിഡി ഒരു രാഷ്ട്രത്തിലെ പൗരന്മാർക്കു ഭരണകൂടം നൽകുന്ന ഔദാര്യമല്ല. സാമ്പത്തികമായ പിന്നാക്കാവസ്ഥയിൽ നിൽക്കുന്ന ജനങ്ങൾക്കു സർക്കാർ നൽകുന്ന അവകാശമാണ് ചില സാമ്പത്തിക ഇളവുകൾ. അത് ആ ജനവിഭാഗങ്ങളുടെ കൈവശം തന്നെ എത്തിച്ചേരുന്നുവെന്ന് ഉറപ്പുവരുത്താനുള്ള ബാധ്യതയും സർക്കാരിനുണ്ട്. എൽ.പി.ജി. ആധാറുമായി ബന്ധിപ്പിച്ചതിനേത്തുടർന്ന് സബ്സിഡി അനർഹമായ കരങ്ങളിലെത്തിച്ചേരുന്നത് തടയാൻ കഴിഞ്ഞു എന്നത് അഭിമാനാർഹമായ നേട്ടമാണ്. അതോടെ ഗ്യാസ് ദൗർലഭ്യം കേട്ടുകേൾവിയായി മാറുകയും ചെയ്തു. ഇടത്തട്ടുകാർ മറിച്ചുവിറ്റാലും സബ്സിഡി തുക വരിക്കാരന്റെ അക്കൗണ്ടിലേക്കുമാത്രം എത്തുന്ന സ്ഥിതിയായതോടെ മറിച്ചുവിൽപ്പനയും കരിഞ്ചന്തയും ഏറെക്കുറെ അവസാനിച്ചു. മൊബൈൽ കമ്പനികൾ ആരംഭിച്ച പേയ്മെന്റ് ബാങ്കുകൾക്കെതിരെ ഏറ്റവും പ്രധാനമായി ഉയർന്നു വന്ന പരാതി തങ്ങളുടെ സബ്സിഡി തുക തങ്ങളറിയാതെ മറ്റ് ബാങ്ക് അക്കൗണ്ടുകളിലേക്ക് മാറ്റുന്നു എന്നതായിരുന്നു. ഫോൺ കണക്ഷനുകൾ ആധാറുമായി ബന്ധിപ്പിക്കുന്നതിനുള്ള അനുമതി പേയ്മെന്റ് ബാങ്ക് അക്കൗണ്ട് തുറക്കുന്നതിനുള്ള അനുമതിയാക്കി തട്ടിപ്പു നടത്തുകയാണ് ഈ കമ്പനികൾ ചെയ്യുന്നത്. സബ്സിഡിതുക വാങ്ങാൻവേണ്ടി മാത്രം ബാങ്ക് അക്കൗണ്ടുകളെ ആശ്രയിക്കുന്ന കോടിക്കണക്കിനാളുകൾ നേരിടുന്ന പ്രശ്നങ്ങളും അവഗണനകളും സർക്കാർ ഇനിയെങ്കിലും ഗൗരവമായെടുത്ത് അവയ്ക്ക് അടിയന്തരമായി പരിഹാരം കാണേണ്ടതുണ്ട്. അല്ലെങ്കിൽ പാവങ്ങളുടെ ചെറിയ ചെറിയ ചില്ലറത്തുട്ടുകൾകൊണ്ട് കോർപ്പറേറ്റ് മുതലാളിമാർ കൂടുതൽ കൂടുതൽ സമ്പന്നരായി മാറും. സബ്സിഡി തുക ലാഭിക്കാനായെന്ന് സർക്കാരിനു വീമ്പു പറയാമെന്നു മാത്രമാകും ഫലം. കോരനു പതിവുപോലെ വീണ്ടും കുമ്പിളിൽ കഞ്ഞി തന്നെയാകും. നേട്ടം കോർപ്പറേറ്റുകൾക്കും.

---

മലയാള മനോരമ ഡിസംബർ 12, 2017

## നീതി വൈകുന്നത് നീതിനിഷേധം

രാജ്യത്തെ കോടതികളിൽ കെട്ടിക്കിടക്കുന്ന കേസുകൾ നമ്മുടെ നീതിന്യായവ്യവസ്ഥയുടെ ബലഹീനതയായി വിലയിരുത്തപ്പെടുന്നു. കേസുകൾ തീർപ്പാക്കുന്നതിൽ വരുന്ന കാലതാമസം ഒഴിവാക്കുന്നതിന് ജുഡീഷ്യറിയും ഭരണാധികാരികളും ഏറെക്കാലമായി പല നിർദ്ദേശങ്ങളും മുന്നോട്ടുവയ്ക്കുന്നുണ്ടെങ്കിലും വൈകിയോട്ടം തുടരുകയാണ്. ജനങ്ങൾക്കു നീതി നിഷേധിക്കുന്നതിനു തുല്യമായ ഈ അവസ്ഥയ്ക്കു മാറ്റം വരുത്തുന്നതിനായി ജുഡീഷ്യറിയും ഭരണകൂടവും ഒത്തുചേർന്നു പ്രയത്നിക്കേണ്ടിയിരിക്കുന്നു. കേസ് തീർപ്പാക്കുന്നതിന് കീഴ്ക്കോടതികൾക്കു ഹൈക്കോടതി തന്നെ ക്വോട്ട നിശ്ചയിച്ചു നൽകി. നീതിന്യായവ്യവസ്ഥയുടെ അന്തസ്സത്തയ്ക്ക് കോട്ടം തട്ടാതെയാവണം വേഗത്തിലുള്ള തീർപ്പ് എന്ന കാര്യത്തിൽ ഹൈക്കോടതി നിഷ്കർഷ പുലർത്തുകയും ചെയ്യുന്നു. ചലനാത്മകമായ ജുഡീഷ്യറിക്കു ജനങ്ങളുടെ പ്രതീക്ഷയ്ക്കൊത്ത് ഉയരാൻ കഴിയുമെന്നതിന്റെ തെളിവായി ഈ നേട്ടത്തെ കണക്കാക്കാം. കേസ് അവധിക്കു വയ്ക്കുന്നതിൽ നിയന്ത്രണം, ജഡ്ജിമാരുടെ വേനൽ അവധി കുറയ്ക്കൽ, കോടതി നടപടികളുടെ ഓഡിയോവിഷ്വൽ റെക്കോർഡിങ് തുടങ്ങിയ നിർദ്ദേശങ്ങളും പരിഗണനാർഹമാണ്. സാധാരണ പൗരന്മാർ നീതി തേടി ആദ്യമെത്തുക കീഴ്ക്കോടതിയിലാണ്. അതിനാൽ ആ തലം തൊട്ട് നവീകരണം വേണ്ടിയിരിക്കുന്നു. നീതിയുടെ വൈകിയോട്ടം നിയമലംഘനത്തിനു പരോക്ഷ പ്രേരണയാകും എന്നതു മറക്കരുത്.

---

മാതൃഭൂമി ഡിസംബർ 20, 2017

## കുട്ടികളെ പഠിപ്പിക്കണം സാമൂഹിക മര്യാദകളും

ആധുനികീകരണവും പുത്തൻ സാങ്കേതികവികാസങ്ങളും നീതി സങ്കൽപ്പങ്ങളും ഉണ്ടാകുന്നതിനൊപ്പം സാമൂഹികമായ ഉൾവലിവും സാമൂഹികമൂല്യങ്ങൾ മറന്നുള്ള പെരുമാറ്റരീതിയും കേരളത്തിൽ വർദ്ധിച്ചു വരുകയാണെന്നു തോന്നിക്കുന്ന വാർത്തകളാണ് സമീപകാലത്തായി പുറത്തുവരുന്നത്. ഭവനസമുച്ചയങ്ങളിലെ താമസം അയൽബന്ധങ്ങളിൽ കാര്യമായ കുറവു വരുത്തിയെന്ന് സാമൂഹികശാസ്ത്രജ്ഞരും മനോവിജ്ഞാനികളും പറയുന്നു. മൊബൈൽ ഫോണും അതുവഴിയുള്ള ഇന്റർനെറ്റ് ഉപയോഗവും ഉൾവലിയലിനു കാരണമായിട്ടുണ്ട്. അയൽ ബന്ധങ്ങളും സാമൂഹികകാര്യങ്ങളിലുള്ള പങ്കാളിത്തവുമില്ലാതെ അടഞ്ഞ വാതിലുകൾക്കുള്ളിലേക്കും മൊബൈൽ ഫോണിലെ കളികളിലേക്കും ഉൾവലിയുന്നവരുടെ എണ്ണം കൂടുമ്പോൾ സാമൂഹിക ഇടപെടലുകളും സാമൂഹിക ജാഗ്രതയും കുറഞ്ഞു വരും. അത് ആപത്കരമാണ്. സാമൂഹിക മര്യാദകൾക്കെതിരേയുള്ള പ്രവർത്തനങ്ങൾക്ക് സാമൂഹിക മാധ്യമങ്ങളെ ഉപയോഗിക്കുന്നതും ഗതാഗതനിയമങ്ങൾ തെറ്റിച്ച് നിരന്തരം അപകടങ്ങൾ സൃഷ്ടിക്കുന്നതും തട്ടിപ്പുകളിൽ കുടുങ്ങുന്നതുമെല്ലാം വ്യാപകമായിരിക്കുന്നതിനു കാരണം ഈ ഉൾവലിയൽ സംസ്കാരമാണ്. അതിനെതിരായ ജാഗ്രത വീട്ടിൽ നിന്നും വിദ്യാലയത്തിൽനിന്നും തന്നെ തുടങ്ങേണ്ടിയിരിക്കുന്നു. കുട്ടികളുടെ നിർബന്ധത്തിനു വഴങ്ങി ബൈക്കും മൊബൈൽഫോണും സമ്മാനിക്കുന്ന രക്ഷിതാക്കൾ സാമൂഹികമര്യാദകൾക്കും നിയമങ്ങൾക്കുമനുസരിച്ച് ആവ ഉപയോഗിക്കണമെന്നു പഠിപ്പിക്കുകയും അങ്ങനെ ചെയ്യുന്നുണ്ടെന്ന് ഉറപ്പാക്കുകയും വേണം.

# വാട്സാപ്പ് ബിസിനസ്സ് ആപ്പ് ഉടൻ

പൂർണ്ണമായും ബിസിനസ്സ് ആവശ്യങ്ങൾക്കായി ഉപയോഗിക്കാവുന്ന ആപ്ലിക്കേഷനുമായി രംഗത്തെത്തുകയാണ് വാട്സാപ്പ്. വെരിഫൈഡ് ബിസിനസ്സ് അക്കൗണ്ടുകളും വെരിഫൈഡ് അല്ലാത്തവയും എങ്ങനെ തിരിച്ചറിയാം എന്നതുൾപ്പെടെയുള്ള പുതിയ ആപ്ലിക്കേഷൻ സംബന്ധിച്ച വിവരങ്ങൾ വാട്സാപ്പ് പുറത്തുവിട്ടു. വെരിഫൈഡ് ബിസിനസ്സ് അക്കൗണ്ടിൽ പച്ച നിറത്തിലുള്ള ശരി അടയാളം കാണാൻ കഴിയും. ഇതാണ് ഇവ തിരിച്ചറിയാനുള്ള മാർഗം. ബിസിനസ്സ് അക്കൗണ്ടിൽ ഗ്രേ നിറത്തിലുള്ള ശരി ചിഹ്നമാണ് കാണുന്നതെങ്കിൽ ആ പ്രൊഫൈൽ വാട്സാപ്പ് ബിസിനസ്സ് ആപ്പ് ഉപയോഗിക്കുന്നതായിരിക്കും പക്ഷെ അവ വാട്സാപ്പ് സ്ഥിരീകരിച്ചതോ വെരിഫൈഡോ ആവണമെന്നില്ല എന്നാണ് അർത്ഥം. വാട്സാപ്പ് ബിസിനസ്സ് എന്ന പേരിലായിരിക്കും കമ്പനി പുതിയ ആപ്ലിക്കേഷൻ അവതരിപ്പിക്കുക. നിലവിൽ പരീക്ഷണത്തിനായി ഒരു സ്വകാര്യ ഗ്രൂപ്പിനിടയിൽ ഉപയോഗിച്ചുനോക്കുന്ന ഈ ആപ്പ് എത്രയും പെട്ടെന്ന് എല്ലാവരിലേക്കും എത്തിക്കുമെന്ന് കമ്പനി വൃത്തങ്ങൾ പറയുന്നു. ഉപയോഗിച്ചശേഷം എല്ലാവരും തങ്ങളുടെ അഭിപ്രായങ്ങൾ പങ്കുവയ്ക്കണമെന്നും അതനുസരിച്ചുള്ള മാറ്റങ്ങൾ പരീക്ഷിക്കുന്നതായിരിക്കുമെന്നും വാട്സാപ്പ് അധികൃതർ അറിയിച്ചു. നിലവിലുള്ള വാട്സാപ്പ് ആപ്ലിക്കേഷനോട് ചേർത്തായിരിക്കില്ല വാട്ട്സാപ്പ് ബിസിനസ്സ് അവതരിപ്പിക്കുകയെന്നും ഇപ്പോൾ ഉള്ളതിൽ നിന്ന് വ്യത്യാസങ്ങൾ ഉണ്ടാകുമെന്നും കമ്പനി അറിയിച്ചു. പച്ച നിറത്തിലുള്ള കോൺവർസേഷൻ ബബിളിനകത്ത് ബി എന്ന് എഴുതികൊണ്ടുള്ളതായിരിക്കും പുതിയ ലോഗോ. എന്നാൽ കാഴ്ചയിൽ നിലവിലുള്ള വാട്സാപ്പിന് സമാനമായിരിക്കും വാട്സാപ്പ് ബിസിനസ്സ്. ഓട്ടോ റെസ്പോൺസ്, അനലിറ്റിക്സ്, ചാറ്റ് മൈഗ്രേഷൻ പോലുള്ള നിരവധി ഫീച്ചറുകൾ ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ബിസിനസ് പ്രൊഫൈൽ സൃഷ്ടിക്കാനുള്ള അവസരവും പുതിയ ആപ്പിൽ ലഭിക്കുന്നതായിരിക്കും. ബിസിനസ്സ് അക്കൗണ്ടുകളെ ബ്ലോക് ചെയ്യാനും സ്പാം ആയി റിപ്പോർട്ട് ചെയ്യാനും സാധിക്കും.

# രാജ്യത്ത് 6,000 കോടി രൂപ നിക്ഷേപിക്കാൻ ഫോക്സ്കോൺ

മൊബൈൽ ഹാൻഡ്സെറ്റ് നിർമ്മാതാക്കളായ ഫോക്സ്കോൺ രാജ്യത്ത് 6,000 കോടി രൂപയുടെ നിക്ഷേപം നടത്തുമെന്ന് റിപ്പോർട്ട്. മുംബൈയ്ക്കടുത്തുള്ള ജവഹർലാൽ നെഹ്റു പോർട്ട് ട്രസ്റ്റിനോടനുബന്ധിച്ച് 200 ഏക്കർ വിസ്തൃതിയുള്ള പ്ലാന്റ് സ്ഥാപിച്ചായിരിക്കും പ്രവർത്തനം. പ്ലാന്റ് സ്ഥാപിക്കുന്നത് സംബന്ധിച്ച കാര്യങ്ങൾ ചർച്ച ചെയ്തതായി കേന്ദ്ര ഷിപ്പിങ് ആന്റ് ട്രാൻസ്പോർട്ട് മന്ത്രി നിതിൻ ഗഡ്കരി അറിയിച്ചു.പോർട്ട് ട്രസ്റ്റിന്റെ പ്രത്യേക സാമ്പത്തിക മേഖലയിൽ പ്ലാന്റ് നിർമ്മിക്കുന്നതിന് 30 ഓളം കമ്പനികളിൽനിന്ന് അപേക്ഷ ലഭിച്ചതായും പദ്ധതിയുടെ ഭാഗമായി രണ്ട് ലക്ഷം പേർക്കെങ്കിലും തൊഴിൽ നൽകാനാവുമെന്നും മന്ത്രി വ്യക്തമാക്കി. ആപ്പിളിന്റെ ഐഫോൺ ഉൾപ്പടെയുള്ള ഹാൻഡ്സെറ്റുകൾ ഏറ്റവും കൂടുതൽ നിർമ്മിക്കുന്ന തയ്വാൻ ആസ്ഥാനമായി പ്രവർത്തിക്കുന്ന കമ്പനിയാണ് ഫോക്സ്കോൺ.

# ഫോബ്സ് പട്ടികയിലെ കുഞ്ഞൻ കോടിപതി

ഫോബ്സിന്റെ ഹൈയസ്റ്റ് പെയ്ഡ് (ഉയർന്ന വരുമാനമുള്ള) യൂട്യൂബ് സ്റ്റാർ എന്ന പട്ടികയിൽ ഇടം പിടിച്ചതോടെയാണ് റയാൻ എന്ന ഈ കുഞ്ഞൻ കോടിപതി ലോകത്തെ ഞെട്ടിച്ചത്. പ്രതിവർഷം 11 ദശലക്ഷം ഡോളറാണ് തന്റെ വീഡിയോയിലൂടെ റയാൻ സമ്പാദിക്കുന്നത്. മാതാപിതാക്കളുടെ സഹായത്തോടെയാണ് റയാൻ തന്റെ നാലാം വയസിൽ റിയാക്ഷൻ വീഡിയോകൾ യൂട്യൂബിൽ പോസ്റ്റ് ചെയ്യാൻ ആരംഭിക്കുന്നത്. കാറുകൾ, ട്രെയിനുകൾ, ലീഗോ, സൂപ്പർ ഹീറോസ്, ഡിസ്നി കളിപ്പാട്ടങ്ങൾ, സർപ്രൈസ് എഗ്ഗുകൾ, പിക്സാർ ഡിസ്നി കാറുകൾ, മിനിയൺ ഇങ്ങനെ നീണ്ടു പോകുന്നു റയാന്റെ കളിപ്പാട്ട കൊട്ടാരങ്ങളിലെ അംഗങ്ങളുടെ പട്ടിക. ഡിസ്നി പിക്സാർ കാർ സീരീസിന്റെ ജയന്റ് എഗ്ഗ് സർപ്രൈസ് എന്ന നൂറോളം കളിപ്പാട്ടങ്ങൾ അടങ്ങുന്ന വലിയ ബോളിന്റെ അൺബോക്സിംഗ് വീഡിയോയാണ് റയാനെ ഒറ്റ രാത്രി കൊണ്ട് യൂട്യൂബിലെ താരമാക്കിയത്.

# പ്രദീപ് സിംഗ് ഖരോള എയർ ഇന്ത്യ സിഎംഡിയായി ചുമതലയേറ്റു



സീനിയർ ഐഎഎസ് ഓഫീസർ പ്രദീപ് സിംഗ് ഖരോള എയർ ഇന്ത്യയുടെ ചെയർമാനും മാനേജിംഗ് ഡയറക്ടറുമായി ചുമതലയേറ്റു. കർണാടക കേഡറിലെ ഐഎഎസ് ഓഫീസറായ ഖരോള, രാജീവ് ബൻസാലിന് പകരമാണ് എയർ ഇന്ത്യ തലവനാകുന്നത്. കഴിഞ്ഞ മൂന്നുമാസമായി എയർ ഇന്ത്യയുടെ ഇടക്കാല സിഎംഡിയായി സേവനം അനുഷ്ഠിക്കുകയായിരുന്നു രാജീവ് ബൻസാൽ. എയർ ഇന്ത്യ അദ്ധ്യക്ഷ സ്ഥാനം വഹിച്ചിരുന്ന അഷ്വാനി ലൊഹാനി റെയിൽവേ ബോർഡ് ചെയർമാനായി നിയമിക്കപ്പെട്ട ഒഴിവിലേക്കായിരുന്നു ബൻസാലിന്റെ നിയമനം.

ബംഗളൂരു മെട്രോ റെയിൽ കോർപറേഷൻ ലിമിറ്റഡിന്റെ മാനേജിംഗ് ഡയറക്ടറായിരുന്ന ഖരോല കർണാടക കേഡറിൽനിന്നുള്ള ഐഎഎസ് ഓഫീസറാണ്.

# പുതിയ ലോഗോയിൽ മിന്നിത്തിളങ്ങാൻ ബിഎംഡബ്ല്യു




അത്യാഡംബര കാറുകളുടെ ലോഗോ എളുപ്പത്തിൽ തിരിച്ചറിയുന്നവരാണ് നമ്മളിൽ ഭൂരിഭാഗം പേരും. കണ്ണെടുക്കാതെ അതിലേക്ക് നോക്കി നിൽക്കുന്നവരും ഒട്ടും കുറവല്ല. ബ്രാൻഡ് നാമം കേൾക്കുമ്പോഴെ ആളുകളുടെ മനസ്സിലേക്ക് ആദ്യം കയറിവരുന്ന ഓർമ്മകളിലൊന്ന് ലോഗോ. ആയതിനാൽ ഇതിൽ വലിയ മാറ്റങ്ങൾക്ക് കമ്പനികൾ മുതിരാറില്ല. എന്നാൽ ജർമൻ ആഡംബര വാഹന നിർമാതാക്കളായ ബിഎംഡബ്ല്യു തങ്ങളുടെ ഐക്കണിക് ലോഗോയിൽ ചെറിയ മാറ്റം വരുത്തിയിരിക്കുകയാണ്. വൃത്താകൃതിയിൽ കറുപ്പും വെള്ളയും നീലയും കലർന്ന നിറങ്ങൾക്കൊപ്പം വെള്ള നിറത്തിൽ ബിഎംഡബ്ല്യു എന്ന് ആലേഖനം ബിഎം ഡബ്ല്യു ലോഗോ ബ്ലാക്ക് ആൻഡ് വൈറ്റ് നിറത്തിലേക്ക് മാറ്റിയിരിക്കുകയാണ്. നടന്നുകൊണ്ടിരിക്കുന്ന ഫ്രാങ്ക്ഫർട്ട് ഓട്ടോ ഷോയിലാണ് പുതിയ ലോഗോ കമ്പനി അനാവരണം ചെയ്തത്. എന്നാൽ വിപണിയിലുള്ള എല്ലാ ബിഎംഡബ്ല്യു മോഡലുകൾക്കും ഈ ലോഗോ നൽകില്ല. വരാനിരിക്കുന്ന ഫ്ളാഗ്ഷിപ്പ് മോഡലുകളായ 8 സീരീസ്, X7 നിലവിൽ നിരത്തിലുള്ള i8, i8 റോഡ്സ്റ്റാർ, 7 സീരീസ് എന്നിവയിലാണ് പുതിയ ലോഗോ സ്ഥാനംപിടിക്കുക. പ്രീമിയം/ഫ്ളാഗ്ഷിപ്പ് മോഡലുകൾ അല്ലാത്തവയിലെല്ലാം പഴയ ഐക്കണിക് ലോഗോ അതേപടി തുടരും. തൊട്ടാൽപ്പൊള്ളുന്ന ഹൈ ഫീച്ചർ കാറുകളുടെ മുഖമുദ്രയായി ഇനി ബ്ലാക്ക് ആൻഡ് വൈറ്റ് ലോഗോ തിളങ്ങുമെന്ന് ചുരുക്കം. ബ്ലാക്ക് ആൻഡ് വൈറ്റ് ലോഗോ നേരത്തെയും ബിഎംഡബ്ല്യു സ്വീകരിച്ചിരുന്നു, എന്നാൽ നൂറ് വർഷങ്ങൾ പിന്നിട്ട ബിഎംഡബ്ല്യു ലോഗോ ചരിത്രത്തിൽ ഇതാദ്യമായാണ് രണ്ട് ലോഗോ ഒരേ സമയം ഉപയോഗപ്പെടുത്തുന്നത്.

# ഈ ബാറ്ററി മതി ഒരു ഗ്രാമത്തെ പ്രകാശിപ്പിക്കാൻ

ഒരു ഗ്രാമം മുഴുവൻ പ്രകാശിപ്പിക്കാൻ ഒരു ബാറ്ററിയോ. സംശയം വേണ്ട. ദക്ഷിണ ആസ്ട്രേലിയയിലെ ഊർജ്ജക്ഷാമം പരിഹരിക്കുന്നതിന് വേണ്ടിയാണ് ടെസ്ല കമ്പനി കൂറ്റൻ ലിഥിയം അയോൺ ബാറ്ററി നിർമിച്ചത്. 100 ദിവസത്തിനുള്ളിൽ ബാറ്ററി നിർമിക്കണമെന്ന കരാറിൽ വിജയിച്ച ടെസ്ല കമ്പനി സ്ഥാപകനായ മസ്ക് പായ്പാലിന് ഇതിലൂടെ ലഭിച്ചത് 50 കോടി ഡോളറാണ്, ഏകദേശം 324 കോടി രൂപ. കഴിഞ്ഞവർഷം ദക്ഷിണ ആസ്ട്രേലിയയിൽ ഉണ്ടായ ശക്തമായ കാറ്റിൽ അവിടത്തെ വൈദ്യുത മേഖല പൂർണമായും തകർന്നിരുന്നു. തുടർന്നാണ് ഈ പ്രശ്നം പരിഹരിക്കുന്നതിനായി കൂറ്റൻ ബാറ്ററി സ്ഥാപിക്കുന്നതിന് കാർ നിർമാതാക്കളായ ടെസ്ല കരാർ ഏറ്റെടുത്തത്. വേനൽക്കാലത്ത് ശേഖരിക്കുന്ന ഊർജ്ജം പിന്നീട് വീണ്ടെടുത്ത് റെഗുലേറ്ററി ടെസ്റ്റിങ്ങിലൂടെ ഊർജ്ജിതമാക്കാൻ കഴിയുമെന്നാണ് അധികൃതർ പറയുന്നത്. ഈ കൂറ്റൻ ബാറ്ററി ഫ്രഞ്ച് ഊർജ്ജനിർമാണ കമ്പനിയായ നിയോണിന്റെ കാറ്റാടിപ്പാടത്താണ് സ്ഥാപിച്ചിട്ടുള്ളത്. ഊർജ്ജക്ഷാമം നേരിടുന്ന സമയത്ത് ഊർജ്ജം വീണ്ടെടുത്ത് ആയിരത്തോളം വീടുകളിൽ പ്രകാശമെത്തിക്കാനാവുമെന്നാണ് കരുതുന്നത്. ദക്ഷിണാഫ്രിക്കയിൽ ജനിച്ച മസ്ക് പായ്പാൽ, സ്പൈസെക്സ് പോലുള്ള വൻകിട കമ്പനികളുടെ സ്ഥാപകൻ കൂടിയാണ്.

# തരംഗമായി 'ഉമങ്'

സർക്കാർ സേവനങ്ങൾ ഒറ്റ പ്ലാറ്റ്ഫോമിൽ ലഭ്യമാക്കി ഉമങ് (യൂനിഫൈഡ് മൊബൈൽ അപ്ലിക്കേഷൻ ഫോർ ന്യൂ ഏജ് ഗവേണൻസ്) ആപ്പ് തരംഗമാകുന്നു. പ്രധാനമന്ത്രി നരേന്ദ്രമോദിയാണ് മൊബൈൽ ആപ്പ് പുറത്തിറക്കിയത്. കഴിഞ്ഞ ഡിസംബറിൽ ആപ്പ് പുറത്തിറങ്ങുമെന്നായിരുന്നു പ്രതീക്ഷിച്ചിരുന്നത്. ആധാർ ഡിജിലോക്ക്, ഭാരത് ബിൽ പെയ്മെന്റ് സിസ്റ്റം (ബി.പി.പി.എസ്) തുടങ്ങിയ സേവനങ്ങൾ ആപ്പിൽ ലഭ്യമാണ്. ഈ സേവനങ്ങളെല്ലാം ഒന്നിച്ച് ഈ ആപ്പിലൂടെ ലഭിക്കുമെന്നതാണ് ഉമങിനെ ജനപ്രിയമാക്കിയത്. വ്യത്യസ്ത സർക്കാർ സംവിധാനങ്ങളുടെ 1200ഓളം സേവനങ്ങളാണ് ഉമങ്ങിൽ ലഭിക്കുക.

കേന്ദ്രസംസ്ഥാന സർക്കാരുകളുടെ സേവനങ്ങളും ആവശ്യസേവനങ്ങൾക്ക് ബില്ലടക്കുന്നതും ഇവയിൽ ഉൾപ്പെടും. ആപ്പ് വഴി എംപ്ലോയീസ് പ്രൊവിഡന്റ് ഫണ്ട് ഓർഗനൈസേഷൻ (ഇ.പി.എഫ്.ഒ) സേവനങ്ങൾ ലഭ്യമാക്കുകയും പുതിയ പാൻ കാർഡിന് അപേക്ഷിക്കുകയും പ്രധാൻ മന്ത്രി കൗശൽ വികാസ് യോജനയ്ക്ക് കീഴിൽ ജോലിക്കായി പേര് രജിസ്റ്റർ ചെയ്യുകയും ചെയ്യാം. 13 ഇന്ത്യൻ ഭാഷകളിൽ ആപ്പ് ലഭ്യമാണ്. താമസിയാതെ തന്നെ യു.എസ്.എസ്.ഡി അടിസ്ഥാനമാക്കി ഇന്റർനെറ്റ് സൗകര്യമില്ലാത്ത ഫോണുകളിലും ഈ ആപ്പ് കൊണ്ടുവരും. നിലവിൽ നാല് സംസ്ഥാനങ്ങളും 33 വിഭാഗങ്ങളും 162 സേവനങ്ങളും ആപ്പിൽ സജീവമായി നിൽക്കുന്നുണ്ട്.

# യൂ ട്യൂബിലെ ഏറ്റവും പണക്കാരനായ 26 കാരൻ ഒരു വർഷം സമ്പാദിക്കുന്നത് 106 കോടി രൂപ

ഒട്ടുമിക്കയാളുകളും എപ്പോഴും കമ്പ്യൂട്ടറിന്റെയും ലാപ്ടോപിന്റെയും മുന്നിലാണ്. എന്നാൽ ഇന്റർനെറ്റിന് അങ്ങോട്ട് പണം കൊടുത്ത് ഉപയോഗിക്കുക എന്നല്ലാതെ ഓൺലൈൻ മേഖലയിലെ ബിസിനസ് സാധ്യത പലരും ഉപയോഗിക്കാറില്ല. ഇവിടെ ഇതാ ഒരു യുവാവ് ഓൺലൈൻ വഴി കോടികളാണ് ഉണ്ടാക്കുന്നത്. ആൽഡർഷോട്ട് സ്വദേശി ഡാൻ മിഡിൽട്ടനാണ് വീഡിയോ എടുത്തും ഗെയിം ഉണ്ടാക്കിയും കോടികളുണ്ടാക്കുന്നത്. ഏറ്റവും പണക്കാരനായ യൂ ട്യൂബ് ഉപഭോക്താവായ ഇദ്ദേഹം കഴിഞ്ഞ വർഷം മാത്രമുണ്ടാക്കിയത് 106 കോടി രൂപയാണ്. ഗെയിം കളിക്കുന്നവർക്ക് എങ്ങനെ ഏറ്റവും മുകളിലെത്താമെന്ന് ഇയാൾ കാണിച്ചു കൊടുക്കുന്നു. വീഡിയോ പരസ്യം ചെയ്താണ് ഇയാൾ പണമുണ്ടാക്കുന്നത്. നിലവിൽ ഫോബ്സിന്റെ കണക്ക് പ്രകാരം ലോകത്ത് ഏറ്റവും പണം സമ്പാദിക്കുന്ന യു ട്യൂബ് ഉപയോക്താവാണ് ഡാൻ. 16 ലക്ഷം ആളുകളാണ് യുവാവിന്റെ യു ട്യൂബ് ചാനൽ കാണുന്നത്. സംപ്രേഷണം ചെയ്യുന്ന പരസ്യത്തിന്റെ 68 ശതമാനം ഉപയോക്താവിന് യു ട്യൂബ് നൽകും 1000 ആളുകൾ കണ്ടാൽ 95 രൂപയാണ് ലഭിക്കുക. പഠിക്കുമ്പോൾ തന്നെ വീഡിയോ ഷൂട്ട് ചെയ്ത് യു ട്യൂബിലിട്ടും സാഹസിക ഗെയിം കളിച്ചുമാണ് യുവാവ് പണം സമ്പാദിച്ചു തുടങ്ങിയത്. കമ്പ്യൂട്ടർ ആനിമേറ്റഡ് ഗെയിമായ മിനി ക്രാഫ്റ്റാണ് ഡാൻ മിഡിൽട്ടൻ നിർമ്മിച്ചത്.



# SPROUTING SEEDS

Ve can find many seeds sprouting from the various spheres of business.
Many of them are coming with different and new ideas. ADCOM introducing few of them.

## Kings Labs

KINGS LABS - simple people who mix work with innovation. We solve complex business problems with the help of ideas & technology. We simplify technology for daily use & accelerate the growth of business.

'The birth of the organization happened 4 years back majorly due to our habit of critically analyzing the tiniest details of every methodology we could get our hands on. We have carried this method based approach forward in our style of working. We love to discuss a client's problems in detail as we love providing the right solutions on or before time. Our consultants & developers like to deal with the precision of a neurosurgeon in our labs, we make sure that our efforts bring you the best possible results.'

- Anoop Vrinda CEO

**Products**

Modern businesses manage incredible amounts of information. Every interaction generates a new record, and every new record is an opportunity to learn more about how to make client's business more efficient and successful. Kings Labs provides business analytics tools and advanced technologies to




process client information and create meaningful reports and dashboards for decision making for management. Introducing simple, easy to use team friendly technology and process for your business that can transform the way you do business at affordable costs. 'We empower businesses & increase sales, service & support revenue by providing technology, tools and process through which our clients can improve their marketing, increase customer engagement, demo's, bookings, collections and increase customer satisfaction + references.'

Email: anoop@kingslabs.com
Website: www.kingslabs.com
Ph:0484 4043470, 88804 77700

## Legal Conclave.com

'Legal Conclave.com' website promises to seamlessly connect clients with lawyers.

You will not have to go in search of a legal adviser to verify your site, property details or get an affidavit or an agreement. You can do all this on a smartphone or computer anywhere in India.

A number of lawyers from across India have joined hands to develop a website (https://legalconclave.com/). Legal Conclave is founded by Lokesha S, a lawyer from Bengaluru and Berney A B a software professional from Kollam, Kerala.

"The idea behind the project is to provide hassle-free legal services to the general public. Large crowds are common place outside courts. Many people spend a lot of time looking for the right legal advisers. The website has been designed for those who do not have time to visit a lawyer but need urgent legal advice. Legalconclave.com is targeting information technology professionals, home-makers and migrant workers. Clients and lawyers usually complain that they do not have time for each other. But through the website, they can fix the time slots and place of interaction. The website will also facilitate live interaction between lawyers and clients. Once the client registers, the documents will be picked up and delivered after verification at the location of their choice, he explained.




"In case of paperwork like affidavits, delivery will be guaranteed within 24 hours. But in case of other services, the date of delivery will be notified in advance," he said. Client details will be kept confidential. A team of cyber security experts will ensure confidentiality, he added.

The panel of 11000+ verified advocates and consultants offers quality legal advice and documentation assistance across the country.

**Services provided by Legalconclave.com**

A. Lawyer Consultation
B. Property Document Verification
C. Registration Of Properties
D. Quasi-legal Services (Affidavits, Agreements, Notary, Tax Assistance, E-stamp)
E. NRI Services
F. Property Certified Copies

www.legalconclave.com

# icubespro



ICUBESPRO
The Digital Catalyst

Caspar Technologies Pvt Ltd, a growing Digital Marketing & technology solutions provider based out of Cochin offers a novel approach to Digital promotions & content marketing using its best-in-class award winning technology solutions. The company has two major product streams and a Digital transformation & consulting wing aiding Corporates to envision & accomplish their digital footprints.

iCubesPro, the flagship product of Caspar technologies is an omni-channel growth marketing suite empowering marketers to deliver hyper personalized, contextual one-to-one campaigns harnessing the power of Artificial Intelligence based predictive recommendations.

cMercury, the List growth cum Lead gen platform is a novel technology solution empowering website owners to convert their web visits into loyal customers by deploying intelligent notifications in various formats.

Caspar Technologies has won many accolades including the prestigious Kerala zone winner title for the Lufthansa –Tie Runway to Success season 5, 2017 contest.

"Our technology gives the marketer the flexibility to go with channel which works well for them - be it emails, sms, or inapp notifications. We are essentially a marketing technology platform with machine intelligence at its core, enabling brands to contextually communicate with their customers through the right channel at the right time. Also our Digital consulting expertise helps Brands to properly analyse the digital trends and set their digital goals accordingly", says Jacob M George, CEO Caspar Technologies.

Caspar launched in 2016, currently caters to more than 150 customers from various verticals including travel & hospitality, insurance, retail, media & ecommerce. We work with many of the leading business houses including the best brands from Tatas and Reliance. In Kerala, Business house including Lulu webstore, DailyFish, Biggro & Chavaramatrimony uses our technology for their digital promotions.

Automated non-intrusive customer growth models and audience targeting backed by precise segmentation, web analytics, predictive recommendations & conditional messaging, assures that our customers enjoy the best-in class campaign experience.

As a part of our CSR and "Go Digital" initiative, Caspar team conducts In Campus Digital workshops to students from leading educational institutions across Kerala. These workshops helps students to better understand the intricacies of digital marketing and provide a platform for them to choose a career in Digital Marketing

Ph:8129160099
www.icubespro.com
E-mail : icubepro.onmicrosoft.com

---

# COMMN SENZ

As you know, Common Sense is so simple, yet very rare. Look around you, and you'll find that all the conflicts and challenges in the world are due to a lack of Common Sense.

We want to change this. We love to create Common Sense solutions for the various challenges that people face. Be it in any walk of life, we use an uncommon tool called Common Sense to bring about positive change. Reason why, we even went on to call ourselves Commn Senz.

Along with other dedicated teams, we've a set-up a world-class team to address the challenges faced in brand communication. Our team is equipped with the right expertise and experience to take on any communication challenge and turn it into a success story. We've done the same for brands like G:Corp Group, Bluejay Enterprises, Nirapara, The Retreat and the like. Commn Senz is a 15 member strong team based out of Indiranagar, Bengaluru and we're into the 2nd year of our operations. For more details, you can get in touch with Calvin Austin - Founder, Commn Senz at calvin.commnsenz.com

Calvin Austin +91 7975 952 119
E-mail: calvin@commnsenz.com



# ശേഷം വിശേഷം

## മരണം വരെ എഴുത്തു തുടർന്ന ഖുശ്‌വന്ത് സിംഗ്

തന്റെ ആശയവിനിമയ മാർഗ്ഗം തന്റേതു മാത്രമാണെന്നു ചങ്കൂറ്റത്തോടെ പറയാൻ ധൈര്യം കാണിച്ച ഖുശ്‌വന്ത് സിംഗ് താൻ വസ്തുനിഷ്ഠമായും വിമർശനാത്മകവുമായി എഴുതുന്നുവെന്നും തനിക്കാരോടും മമതയില്ലെന്നും പറയുന്നു.

**2014** മാർച്ച് 20ന് രാവിലെ ഖുശ്‌വന്ത് സിംഗ് ഇഹലോകവാസം വെടിഞ്ഞു. മരണം വരെ നിർഭയമായ രചനയിലൂടേയും കുറിക്കുകൊള്ളുന്ന പരിഹാസത്തിലൂടേയും മൂർച്ചയേറിയ ശൈലിയിൽ അദ്ദേഹം എഴുതുന്നതെല്ലാം ജനഹൃദയങ്ങളിൽ സ്ഥാനം പിടിച്ചു. മരിക്കുമ്പോൾ അദ്ദേഹത്തിന് 99 വയസ്സായിരുന്നു. 100 വർഷം വരെ ജീവിക്കണമെന്നായിരുന്നു മോഹം വർഷങ്ങൾക്കു മുമ്പേ ഖുശ്‌വന്ത് സിംഗിന്റെ ഭാര്യ- കാവൾ മല്ലിക് മരിച്ചു. പത്രപ്രവർത്തകനായ രാഹുൽ സിങ്ങ്, മാല എന്നിവരാണ് മക്കൾ.

മാധ്യമ പ്രവർത്തനമേഖലയിലെ സംഭാവനകൾക്ക് 1974 ൽ കേന്ദ്രസർക്കാർ പത്മഭൂഷൺ ബഹുമതി നൽകി ആദരിച്ചു. എന്നാൽ സിക്ക് ആരാധനാലയമായ സുവർണ്ണക്ഷേത്രത്തിലേക്ക് സൈനികരെ അയച്ച കേന്ദ്രസർക്കാർ നടപടിയിൽ പ്രതിഷേധിച്ച് അദ്ദേഹം ബഹുമതി തിരിച്ചു നൽകുകയായിരുന്നു. 2007 ൽ രാജ്യം പത്മവിഭൂഷൺ നൽകി. 1980–86 കാലയളവിൽ രാജ്യസഭാംഗമായിരുന്നു.

നിങ്ങൾ പ്രതീക്ഷിക്കപ്പെടുന്നില്ലെങ്കിൽ ഈ ബെൽ അടിക്കരുത് - ഖുശ്‌വന്ത് സിംഗിന്റെ ഭവനത്തിലെ കോളിംഗ്ബെല്ലിന് മുകളിൽ കുറിച്ചിട്ടിരിക്കുന്ന അറിയിപ്പാണിത്.

പത്രപ്രവർത്തനത്തിന്റേയും സാഹിത്യമേഖലയിലേയും ഈ മഹാപ്രതിഭ, ക്ഷണിക്കപ്പെടാത്ത അതിഥികളെ മാത്രമല്ല ഇഷ്ടപ്പെടാതിരുന്നത്. അന്ധവിശ്വാസം, കാപട്യം, വഞ്ചന തുടങ്ങിവയേയും തന്റെ അയൽ പക്കത്തുപോലും അടുപ്പിച്ചില്ല. അദ്ദേഹത്തെ കാണാൻ ആഗ്രഹിക്കുന്നവർ കത്തിലൂടെയോ ഫോണിലൂടെയോ മുൻകൂട്ടി അനുമതി വാങ്ങിക്കണം. സമയത്തുതന്നെ എത്തുകയും വേണം. നേരത്തെയോ വൈകിയോ എത്തുന്നത് ഇഷ്ടമല്ല. ഒരിക്കൽ എഴുത്തുകാരനും പത്രാധിപരുമായ മകൻ രാഹുൽ സിംഗിന്റെ ജന്മദിനത്തിൽ അന്നത്തെ പ്രധാനമന്ത്രിയായിരുന്ന രാജീവ് ഗാന്ധി പങ്കെടുക്കുന്നുവെന്ന് അറിയിച്ചിരുന്നു. സമയം രാത്രി എട്ട് മണി. എന്നാൽ എട്ടുമണിക്ക് എത്താൻ രാജീവ് ഗാന്ധിക്ക് കഴിഞ്ഞില്ല. ഖുശ്‌വന്ത് സിംഗാകട്ടെ രാജീവിനെ കാത്തുനിൽക്കാതെ എട്ടു മണികഴിഞ്ഞപ്പോൾ എല്ലാവരോടും ഗുഡ്നൈറ്റ് പറഞ്ഞ് ഭക്ഷണം കഴിച്ച് കിടക്കാൻ പോയി. സമയത്തിന്റെ മൂല്യം അദ്ദേഹത്തിന് നന്നായി അറിയാമായിരുന്നു. തന്റെ 99 വർഷത്തെ ജീവിതത്തിൽ 75 വർഷത്തിലെറെയും കൃത്യതയോടെ അച്ചടക്കത്തോടെ എഴുതാനായതിൽ അദ്ദേഹം അഭിമാനിക്കുകയും ചെയ്യുന്നു. നോവലോ, കവിതയോ, ലേഖനങ്ങളോ, കുസൃതി തമാശകളോ കത്തുകളോ എഴുതുന്നത് എന്തായാലും - ദിവസം ആയിരം വാക്കുകളിൽ കുറയാതെ അദ്ദേഹം എഴുതിയിരുന്നു. മഞ്ഞനിറത്തിലുള്ള ഒരു തരം കടലാസിലാണ് എഴുത്ത്. സുമുഖനും ആജാനുബാഹുവുമായ ഈ എഴുത്തുകാരന്റെ കൈയക്ഷരം തീരെ മോശമായിരുന്നുവെന്നതാണ് തമാശ. വളരെ ചെറുതായി കുനുകുനാ എഴുതുന്ന അക്ഷരങ്ങൾ വായിച്ചെടുക്കാൻ നാൽപ്പതു വർഷം അദ്ദേഹത്തിന്റെ ടൈപ്പിസ്റ്റായിരുന്ന ലക്ഷ്മൺ ദാസിനല്ലാതെ മറ്റാർക്കും എളുപ്പമായിരുന്നില്ല.

അതിസമ്പന്നതയിൽ ജനിച്ചുവളർന്ന്, ഡൽഹി നഗരമധ്യത്തിൽ ഒട്ടേറെ വൻസൗധങ്ങളുള്ള സിംഗ് പക്ഷേ ഏറെ സൂക്ഷ്മതയോടെയേ പണം ചെലവഴിക്കുമായിരുന്നുള്ളൂ. ഇൻലന്റും കവറും ഉപയോഗിക്കുന്നതിനേക്കാൾ പോസ്റ്റ് കാർഡുകളിൽ കത്തെഴുതുന്നതായിരുന്നു അദ്ദേഹത്തിന്റെ ശീലം. അസാധാരണമായ

ജ്ഞാനമായിരുന്നു ഖുശ്വന്ത് സിംഗിന്. വായന യ്ക്കായിരുന്നു ഏറെ സമയം ചെലവഴിച്ചിരുന്നത്. ഇഷ്ടമുള്ളതെന്തും വായിക്കുന്നതിനായി ദിവസവും ഏറ്റവും ചുരുങ്ങിയത് ആറുമണിക്കൂറെങ്കിലും ഉപയോ ഗപ്പെടുത്തിയിരുന്നു. കവിതാപാരായണമായിരുന്നു ഏറെ ഇഷ്ടം. സൂഫി സൂക്തകങ്ങളും ഉറുദു, ഇംഗ്ലീഷ് കവികളുടെ പദ്യശകലങ്ങളും അദ്ദേഹം ഇടയ്ക്കിടെ ഉരുവിട്ടിരുന്നു. സിഖ് മതപുസ്തകങ്ങളിലെ സ്തു തി ഗീതങ്ങൾ ഇംഗ്ലീഷിലും ഗുരുമുഖിയിലും ഉളളവ അദ്ദേഹം സദാ ഉരുവിട്ടിരുന്നു. സിഖുമത അനുയാ യികളേയും ആ മതത്തേയും ആസ്പദമാക്കി രചിച്ച രണ്ടു വാല്യ ചരിത്രപുസ്തകം ഏറ്റവും ആധികാരി കവും വായനക്കാരന് ഇഷ്ടമാകുന്ന ശൈലിയിലുമു ള്ളതാണ്.

ഖുശ്വന്ത് സിംഗിന് ഏറ്റവും പ്രശസ്തി നേടിക്കൊടുത്ത പുസ്തകം ട്രെയിൻ ടു പാകിസ്ഥാൻ എന്ന നോവലാണ്. 1947 ലെ ഇന്ത്യാ- പാക്ക് വിഭജ നത്തിന്റെ ഹൃദയസ്പർശിയായ വിവരണമാണത്. സിഖ്, ഹിന്ദു, മുസ്ലീം കുടുംബങ്ങളുടെ അന്നത്തെ ദയനീയാവസ്ഥ ഇതിൽ തൊട്ടറിയാം. ഭീഷ്മസാഹ്നി യുടെ തമസിനൊപ്പം വിഭജനത്തിന്റെ ആധികാരിക വിവരണങ്ങളിൽ ഉൾപ്പെടുന്നതാണു ട്രെയിൻ ടു പാ കിസ്ഥാൻ. ഒട്ടനവധി ലേഖനങ്ങളും മനോഹരങ്ങ ളായ ചെറുകഥകളും നോവലുകളും ഖുശ്വന്ത് സിംഗ് എഴുതിയിട്ടുണ്ട്. ഇതിൽ പലതിന്റേയും കഥാതന്തു അത്രശക്തമല്ലെങ്കിലും ആരേയും രസിപ്പിച്ചു വായിപ്പി ക്കുന്ന ഖുശ്വന്ത് സിംഗ് ശൈലി ഇവയെ ബസ്റ്റ് സെല്ല റുകളാക്കി മാറ്റി. വായനയെ അതീവ ഗൗരവത്തോടെ കാണുന്നവരും നേരം പോക്കിനുവേണ്ടി വായിക്കുന്ന വരേയും ഒന്നുപോലെ കൈയിലെടുത്ത എഴുത്തുകാ രനായിരുന്നു ഖുശ്വന്ത് സിംഗ്. റയിൽവേ പ്ലാറ്റ് ഫോമുകളിൽ ചൂടപ്പം പോലെ വിറ്റഴിഞ്ഞ ഖുശ്വന്ത് ഫലിതങ്ങളുടെ സമാഹാരങ്ങൾ എത്രയെത്ര! ആരും ഏറെ ഇഷ്ടപ്പെടുന്നവയാണവ. ഈ നർമ്മ രസം ആസ്വദിച്ചവർ നാടിന്റെ നാനാഭാഗത്തുനിന്നുള്ള സമാന തമാശകൾ അദ്ദേഹത്തിന് അയച്ചു കൊടു ത്തിരുന്നു. ഖുശ്വന്ത് എന്ന വിലാസം മാത്രം മതിയാ യിരുന്നു അവ അദ്ദേഹത്തിന്റെ ഓഫീസ് മുറിയിൽ എത്താൻ. ഒരിക്കൽ ബാസ്റ്റഡ് ഖുശ്വന്ത് സിംഗ് ഇന്ത്യ എന്ന വിലാസത്തിൽ വന്ന ഒരു കത്തും പോസ്റ്റൽ അധികൃതർ തനിക്ക് നൽകിയതായി ഖുശ്വന്ത് സിംഗ് ഒരഭിമുഖസംഭാഷണത്തിൽ പറയുകയുണ്ടായി. എന്നാൽ ശരിയായ വിലാസത്തിൽ വന്ന പല കത്തുകളും തനിക്ക് ലഭിക്കാതിരുന്നപ്പോഴും ബാസ്റ്റഡ് എന്ന് അഭി സംബോധന ചെയ്ത കത്ത് തനിക്ക് തന്നെ തന്നത് ഇന്ത്യയിലെ ഏക ബാസ്റ്റഡ് താനാണെന്ന സൂചന യാണോ എന്നും അദ്ദേഹം ചോദിക്കുകയുണ്ടായി.

ഖുശ്വന്ത് സിംഗ് ഒന്നാന്തരമൊരു ജനസമ്പർക്ക വിദഗ്ധനായിരുന്നതിനാൽ അദ്ദേഹത്തിന്റെ പേരിൽ അയച്ചുകിട്ടുന്ന നല്ല തമാശകളിൽ ഭൂരിഭാഗവും വാൽ ക്ഷണങ്ങളായി എല്ലാവരോടും പകയോടെ എന്ന തന്റെ കോളത്തിൽ ഉൾപ്പെടുത്തി. അയച്ചു കൊടുത്ത യാളുടെ പേരും നഗരത്തിന്റെ പേരും കൂടി ചേർക്കാനും അദ്ദേഹം മടിച്ചില്ല.

എന്നാൽ ഖുശ്വന്ത് സിംഗിന് കുറെ വിമർശകരും ഉണ്ടായിരുന്നു. അവർ അദ്ദേഹത്തെ കടുത്ത ഭാഷയിൽ വിമർശിച്ചിരുന്നു - പഴഞ്ചൻ മനുഷ്യൻ, നിരാശകളുടെ പ്രതീകം, അശ്ലീലത്തെ വാക്സാമർത്ഥ്യം കൊണ്ട്



"When the world is itself draped in the mantle of night, the mirror of the mind is like the sky in which thoughts twinkle like stars."

വിൽക്കുന്നയാൾ തുടങ്ങി നിരവധി പ്രയോഗങ്ങ ളാണ് അവർ തൊടുത്തുവിട്ടത്.

സദാചാരവാദികൾ അദ്ദേഹത്തെ കുസൃതി ക്കാരനായ വയോധികനായി ചിത്രീകരിച്ചിരുന്നു. എന്നാൽ ഇതിൽ ഏറെയും യാഥാസ്ഥികരെ ചൊടിപ്പിക്കുന്നതിനായി മനപ്പൂർവ്വം സൃഷ്ടിച്ച വയായിരുന്നു എന്ന് ഖുശ്വന്ത് സിംഗിനെ അടു ത്തറിയാവുന്നവർക്കൊക്കെ സംശയമില്ല.

തന്റെ ആശയവിനിമയ മാർഗ്ഗം തന്റേതു മാത്ര മാണെന്നു ചങ്കൂറ്റത്തോടെ പറയാൻ ധൈര്യം കാണിച്ച ഖുശ്വന്ത് സിംഗ് താൻ വസ്തു നിഷ്ഠ മായും വിമർശനാത്മകവുമായി എഴുതുന്നു വെന്നും തനിക്കാരോടും മമതയില്ലെന്നും പ റയുന്നു.

എല്ലാ ദിവസവും രാത്രി എട്ടുണിയോടെ തന്റെ അന്നത്തെ പ്രവർത്തനങ്ങൾക്ക് വിരാമമിടും. മിതമായി അത്താഴം കഴിച്ച് ഒൻപതുമണിയാകും മുമ്പേ ഉറങ്ങാൻ പോകും. എങ്കിൽ മാത്രമേ പുലർച്ചെ നാലുമണിക്ക് ഉണർന്നെഴുന്നേറ്റ് വായ നയും എഴുത്തും തുടങ്ങാനാകൂ എന്ന് അദ്ദേഹ ത്തിന് നന്നായി അറിയാമായിരുന്നു.

നല്ലൊരു പ്രകൃതി സ്നേഹിയായിരുന്നു ഖുശ് വന്ത് സിംഗ്. മരങ്ങളേയും പക്ഷിമൃഗാദികളെയും ഗാഢമായി സ്നേഹിച്ചു. പ്രകൃതിയിലെ മാറ്റങ്ങൾ എങ്ങിനെ പൂക്കളേയും പക്ഷികളേയും ബാധി ക്കുന്നുവെന്നും അവ എത്രമനോഹരമായി പൊ രുത്തപ്പെടുന്നുവെന്നും അദ്ദേഹത്തിന്റെ രചന കളിൽ നിന്നും വായിയ്ക്കാനാകും. കായികക്ഷ മതയിൽ അണുവിട വിട്ടുവീഴ്ചയ്ക്ക് തയ്യാറ ല്ലായിരുന്നു അദ്ദേഹം. 85 വയസ്സിലും ടെന്നീസ് കളിക്കുമായിരുന്നു. 84 വയസ്സുവരെ വാഹനം സ്വയം ഓടിച്ചിരുന്നു. തന്റെ രോഗങ്ങളെക്കുറിച്ച് മരണത്തെ എങ്ങനെ സ്വാഗതം ചെയ്യുമെന്നും ഒരു പുസ്തകം എഴുതാനും അദ്ദേഹത്തിന് മടിയില്ലാ യിരുന്നു. മറ്റുള്ളവരുടെ മരണത്തിൽ അനു സ്മരണങ്ങൾ എഴുതിയപ്പോൾ ഉള്ളകാര്യങ്ങൾ തുറന്നെഴുതാനും അദ്ദേഹം മടിച്ചില്ല. സ്തുതി



1974 ൽ കേന്ദ്രസർക്കാർ പത്മഭൂഷൺ
നൽകി ആദരിക്കുന്നു



2007 ൽ രാജ്യം പത്മവിഭൂഷൺ
നൽകി ആദരിക്കുന്നു

വചനങ്ങൾ മാത്രം കുറിക്കുന്നതിലെ നിരർത്ഥകതയും കാപട്യവും തുറന്നു കാട്ടുകയും ചെയ്തു. മരിച്ചവർക്ക് മാനനഷ്ടക്കേസ് കൊടുക്കാനാവില്ലല്ലോ എന്ന തമാശയോടെ അവയെല്ലാം മികച്ച വായനാനുഭവങ്ങളാക്കാനും ഖുശ്വന്ത് സിംഗിനല്ലാതെ മറ്റാർക്കു കഴിയും.

ഇങ്ങനെയൊക്കെയാണെങ്കിലും എഴുപതുകളിലുംഎൺപതുകളിലും ദിനപത്രം, മാസികാ പത്രാധിപർ എന്ന നിലയിൽ അദ്ദേഹത്തിന് ഒട്ടേറെ മാനനഷ്ടക്കേസുകളിൽപ്പെട്ട് കോടതി കയറേണ്ടി വന്നിട്ടുണ്ട്. പൊതുജീവിതം നന്നായി ആസ്വദിച്ച വ്യക്തികളിൽ ഒരാളാണ് ഖുശ്വന്ത് സിംഗ്. ഇന്ത്യയിലെ മാത്രമല്ല മറ്റു രാജ്യങ്ങളിലെ പ്രസിഡന്റുമാരും പ്രധാനമന്ത്രിമാരുമായി അദ്ദേഹത്തിന് ഏറെ അടുപ്പമുണ്ടായിരുന്നു. പണ്ഡിറ്റ് നെഹ്റുവിനോടുള്ള അടുപ്പം അദ്ദേഹത്തിന് ലണ്ടനിലെ ഹൈക്കമ്മീഷനിൽ പി.ആർ ഒ. പദവിയിലെത്താൻ സഹായിച്ചു. അന്ന് ലണ്ടനിലെ ഇന്ത്യൻ ഹൈക്കമ്മീഷൻ മലയാളിയായ വി.കെ. കൃഷ്ണമേനോൻ ആയിരുന്നു. മേനോന്റെകടുത്ത വിമർശകനായ ഖുശ്വന്ത് സിംഗിന് ഒരുമിച്ചു പോകാനായില്ല. ഇരുവരും ഇന്ത്യയിൽ മടങ്ങിയെത്തിയിട്ടും വിമർശനം തുടർന്നുകൊണ്ടേയിരുന്നു. ഇന്ദിരാഗാന്ധിയുമായും മകൻ സഞ്ജയ് ഗാന്ധിയുമായും ഏറെ അടുപ്പമുണ്ടായിരുന്നു. സഞ്ജയ് ഗാന്ധിയുമായുള്ള അടുപ്പത്തിന്റെ പേരിൽ ഒട്ടേറെ വിമർശനംഖുശ്വന്തിന് ഏറ്റുവാങ്ങേണ്ടതായും വന്നിട്ടുണ്ട്. പുതിയ തലമുറയിലെ എഴുത്തുകാർക്ക് എന്നും നല്ല പ്രോത്സാഹനം നൽകിയിരുന്നു ഖുശ്വന്ത്. വിദേശത്തുള്ള ഇന്ത്യൻ എഴുത്തുകാരെ പരിഗണിക്കാൻ പൊതുവേ മാധ്യമങ്ങൾ മടിച്ചുനിന്നപ്പോഴും വി.എസ്. നയ്പോൾ, ശാസ്ത്രിബ്രേത, ദേവ്മേത്ത എന്നിവരെ തന്റെ പ്രസിദ്ധീകരണങ്ങളിലൂടെ ഖുശ്വന്ത് സിംഗ് ഇന്ത്യയിലും പ്രശസ്തരാക്കി. സാഹിത്യത്തിലും സമൂഹത്തിലും പത്രപ്രവർത്തനത്തിലും ഒട്ടേറെ വലിയ മാറ്റങ്ങൾ തന്നെ സൃഷ്ടിക്കാൻ ഖുശ്വന്ത് സിംഗ് മുൻകൈ എടുത്തിരുന്നു. അതൊക്കെ ഒരു പരിധിവരെ വിജയിക്കുകയും ചെയ്തിട്ടുണ്ട്.

ആയിരക്കണക്കിന് എഴുത്തുകാരെ, ചിരിപ്പിക്കാനും അതിലേറെ ചിന്തിപ്പിക്കാനും സ്വയം കണ്ടെത്താൻ അവരെ സഹായിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. മരിക്കുന്നതുവരെ എഴുത്ത് തുടർന്ന് ഖുശ്വന്ത് സിംഗിന്റെ ഒട്ടേറെ കൃതികൾ ഇനിയും പ്രസിദ്ധീകരിയ്ക്കാനായി ഇരിപ്പുണ്ട്.

## വിവാദത്തിന്റെ നായകനും ചരിത്രത്തിന്റെ കാവൽക്കാരനും

എന്നും വിവാദങ്ങൾ സൃഷ്ടിക്കുന്നതിൽ വിനോദം കണ്ടെത്തിയ വ്യക്തിയായിരുന്നു ഖുശ്വന്ത് സിംഗ് എല്ലാവരോടും പകയോടെയാണ് അദ്ദേഹം എഴുതിയിരുന്നതെങ്കിലും ആരോടും അദ്ദേഹത്തിന് പറയത്തക്ക വിരോധമൊന്നുമുണ്ടായിരുന്നില്ല. എന്നാൽ തന്റെ അഭിപ്രായങ്ങൾ- പലപ്പോഴും ഒരല്പം കുസൃതിക്കണ്ണോടെ അവയ്ക്ക് അല്പസ്വല്പം എരിവും പുളിയും നൽകാനും അദ്ദേഹം മടിക്കാറില്ല. എന്തും തുറന്നു പറയാനുള്ള ആർജവം ഖുശ്വന്ത് സിംഗിന് പലപ്പോഴും ചില പ്രശ്നങ്ങളും ഉണ്ടാക്കിയിട്ടുണ്ട്.

1987 ലെ ഒരു സംഭവം ഞാനിന്നുമോർക്കുന്നു. ആർ.എസ്.എസുകാർ ഈറ്റപ്പുലികളെപ്പോലെ ഖുശ്വന്തിനുനേരെ ചീറിയടുത്തു. സംഗതി എന്താണെന്നല്ലെ? ബാഗ്ലൂരിൽ ഖുശ്വന്ത് സിംഗ് നടത്തിയ ഒരു പ്രസംഗത്തിൽ ഹിന്ദുക്കളേയും ആർഷസംസ്കാരത്തിന്റെ വക്താക്കളായ ആർ എസ് എസുകാരെയും വിമർശിച്ചതാണ് സർദാർജിയുടെ മേലുള്ള കുറ്റം. ബാംഗ്ലൂർ ടൗൺഹാളിൽ അർ–ആമീൻ എജ്യൂക്കേഷൻ സൊസൈറ്റിയുടെ ആഭിമുഖ്യത്തിൽ ടിപ്പുസുൽത്താൻ ഷഹിദ് സ്മാരക പ്രഭാഷണം നടത്തുന്നതിനിടയിൽ ഖുശ്വന്ത് സിംഗ് പറഞ്ഞ ചില പരാമർശങ്ങളാണ് ആർ.എസ്. എസുകാരെ ചൊടിപ്പിച്ചത്. അവർ സർദാർജിക്കെതിരായി പരസ്യമായി രംഗത്തെത്തി. 1987 നവംബർ 22ന് പുറത്തിറങ്ങിയ ഓർഗനൈസറിൽ ഖുശ്വന്ത് സിംഗ് കോക്ക്ഐയ്സ് വ്യൂ എന്ന പേരിൽ ജി.എസ്.ഹിരണ്യപ്പ എഴുതിയ ലേഖനത്തിൽ ഉടനീളം ആർ.എസ്.എസുകാരുടെ അസംതൃപ്തി നിഴലിച്ചു നിൽക്കുന്നുണ്ടായിരുന്നു. സിംഗിന്റെ ആർജവത്തേയും ചരിത്രബോധത്തേയും ചോദ്യം ചെയ്യുന്നതായിരുന്നു ആലേഖനം. ടൗൺ ഹാളിൽ തടിച്ചുകൂടിയ മുസ്ലിംകൾ ഭൂരിപക്ഷം വരുന്ന ശ്രോതാക്കളോടാണ് ഖുശ്വന്ത് സിംഗ് ദേശ

സ്നേഹം പ്രസംഗിച്ചു കളഞ്ഞത് എന്നാണ് ലേഖകൻ ആരോപിക്കുന്നത്. പ്രസംഗ വിഷയം രാഷ്ട്രത്തിന്റെ അവസ്ഥ-വിശേഷിച്ചും ന്യൂനപക്ഷങ്ങളെ സംബന്ധിച്ചിടത്തോളം എന്നതായിരുന്നു. ഇന്ദിരാഗാന്ധിയുടെ മൂന്നാം ചരമവാർഷിക ദിനത്തിൽ നടത്തിയ ആ പ്രഭാഷണത്തിൽ രാജീവ് ഗാന്ധിയുടെ മാഫിയ ഗാംഗിന് ഹിന്ദുമൗലിക വാദികളുടെ സ്വഭാവമാണുള്ളത് എന്ന് പറഞ്ഞിരുന്നു ഖുശ്വന്ത്. ഇന്ദിരാവധത്തോടനുബന്ധിച്ചും അതിനുശേഷവും സിക്കുകാരോട് ഹൈന്ദവ വർഗീയവാദികൾ കാണിച്ചുകൂട്ടിയ അക്രമങ്ങളുടെ പശ്ചാത്തലത്തിൽ ന്യൂനപക്ഷങ്ങൾ അനുഭവിക്കുന്ന അരക്ഷിതബോധത്തെക്കുറിച്ചാണ് സർദാർജി പ്രസംഗിച്ചത്. ഭൂരിപക്ഷ വർഗീയതയിൽ ന്യൂനപക്ഷ സംസ്കൃതിയും ജീവിതവും തകർന്നുപോകുന്നതിനെ അദ്ദേഹം ശക്തമായി എതിർത്തിരുന്നു എന്നത് സത്യമാണ്. അതായിരുന്നു ആർ.എസ്.എസ് വൃത്തങ്ങളെ ചൊടിപ്പിച്ചതും. ഇന്ത്യ ഒരു ഹിന്ദുരാഷ്ട്രമാണെന്ന വസ്തുത ന്യൂനപക്ഷങ്ങൾ മനസ്സിലാക്കണമെന്നും നമ്മുടെ മതേതരത്വം തട്ടിപ്പാണെന്നും തുറന്നടിച്ചു ഖുശ്വന്ത് സിംഗ് എന്നാണ് ആർ.എസ്.എസുകാരുടെ പരാതി. നമ്മുടെ ഭരണഘടനാ നിർമ്മാതാക്കൾ നാടിനെ ഹൈന്ദവമായി പ്രഖ്യാപിക്കുന്നതിനു പകരം മതേതരമാക്കി നിലനിർത്തിയത് ഒരത്ഭുതമാണെന്ന് ഖുശ്വന്ത് സിംഗ് പറഞ്ഞുവത്രെ. പാകിസ്ഥാൻ എന്ന ആശയം ജിന്ന മനസ്സിലുദിച്ചതല്ല എന്നും തിലകൻ, വീരസവർക്കർ, ലാല ലജ്പത്റായി, അരവിന്ദൻ തുടങ്ങിയവർ സ്വാതന്ത്ര്യ സമരത്തേയും ഹിന്ദു റിവൈവലിസത്തേയും കൂട്ടിക്കലർത്തി എന്നും സർദാർജി പറഞ്ഞതിലും ആർ. എസ്.എസിന് പരാതിയുണ്ടായിരുന്നു.

എന്നാൽ ഇതുകൊണ്ടൊന്നും കുലുങ്ങുന്ന ആളല്ലല്ലോ ഖുശ്വന്ത് സിംഗ്. സാമാന്യധാരണകൾക്കു വിരുദ്ധമായ ചിന്തകൾ എന്നും അദ്ദേഹം പ്രകടിപ്പിച്ചിരുന്നു. അത് അദ്ദേഹത്തെ പലപ്പോഴും വിവാദ പുരുഷനാക്കുകയും ചെയ്തിരുന്നു.

1989ൽ എത്തിയതോടെ കാര്യങ്ങൾ കുറേക്കൂടി കുഴഞ്ഞുമറിഞ്ഞു. സർദാർജിയെ വകവരുത്താൻ വരെ തയ്യാറായി ഇറങ്ങിയവരുടെ എണ്ണം ഏറിവന്നു. ഖുശ്വന്ത് സിംഗിനെ ഹിറ്റ്ലിസ്റ്റിൽപെടുത്തിയത് മറ്റാരുമല്ല. സർദാർജിമാർ തന്നെ. 1989 മെയ് 22ന്സ്റ്റേറ്റ്മാൻ ദിനപത്രം പ്രസിദ്ധീകരിച്ച വാർത്ത ഇങ്ങനെയായിരുന്നു. സിക്ക് തീവ്രവാദികൾ കൊല്ലാൻ പരിപാടിയിട്ടിട്ടുള്ള എഴുത്തുകാരിൽ ഖുശ്വന്ത് സിംഗുമുണ്ട് മുൻ നിരയിൽ. ആൾ ഇന്ത്യ സിക്ക് സ്റ്റുഡൻസ് ഫെഡറേഷന്റേയും ഖാലിസ്ഥാൻ കമാണ്ടോ ഫോഴ്സിന്റേയും ഖാലിസ്ഥാൻവിമോചന മുന്നണിയുടേയും കണക്കനുസരിച്ച് ഖുശ്വന്ത് സിംഗ് സിക്ക് വിരുദ്ധനാണ്. അതിനാൽ ഖുശ്വന്ത് സിംഗിന് വധശിക്ഷ നൽകണം. സിക്ക് മതതീവ്രവാദത്തിന്റെ കണ്ണിൽ മറ്റൊരു സൽമാൻ റുഷ്ദി.

വിശ്വാസികൾക്കിടയിൽ പ്രശ്നങ്ങളുണ്ടാകുമെന്നതിന്റെ പേരിൽ സൽമാൻ റുഷ്ദിയുടെ നോവൽ പ്രസിദ്ധപ്പെടുത്തരുതെന്ന് ഇന്ത്യയിൽ ആദ്യമായി ചൂണ്ടിക്കാണിച്ച ഖുശ്വന്ത് സിംഗ് സിക്കുമതത്തെ ഒരിക്കലും നിന്ദിച്ചിട്ടില്ല. ഭിന്ദ്രൻവാലയുടെ ചെയ്തികളേയും ഓപ്പറേഷൻ ബ്ലൂസ്റ്റാറിനേയും ഒരുപോലെ എതിർത്തിരുന്ന ഈ മനുഷ്യൻ ഖാലിസ്ഥാൻ അനഭിലഷണീയമായ ഒരാശയമാണെന്ന് വിശ്വസിച്ചിരുന്നു. സിക്കുഗുരുക്കന്മാരുടെ സിദ്ധാന്തങ്ങൾക്ക് പോറലേൽപ്പിക്കുന്ന തീവ്രവാദികളോട് പൊരുത്തപ്പെടാൻ അദ്ദേഹത്തിന് ഒരിക്കലും കഴിഞ്ഞിരുന്നുമില്ല. എന്നാൽ ഖുശ്വന്ത് സിംഗ് എന്തുപറഞ്ഞിട്ടും ഫലമില്ല. തീവ്രവാദികൾ സിങ്ങിനെ ഒരിക്കലുംവിശ്വസിച്ചിട്ടുമില്ല. അത് അദ്ദേഹത്തിന്റെ ദുര്യോഗമെന്നല്ലാതെ എന്തു പറയാൻ! അദ്ദേഹത്തിന്റെ തുറന്ന പരാമർശങ്ങൾ പലരേയും ചൊടിപ്പിച്ചിരുന്നു. ഒരു ഘട്ടത്തിൽഇന്ദിരാഗാന്ധിയുടെ ഏറ്റവും അടുത്ത ആളായിരുന്നു അദ്ദേഹം അവരുമായി അകലുന്നത് സിക്കു പ്രശ്നത്തിൽ പുലർത്തിയ അഭിപ്രായത്തിന്റെ പേരിലാണ്. അതോടെയാണ്കോൺഗ്രസ് പാർട്ടിക്ക് ഖുശ്വന്ത് തീവ്രവാദികളുടെ ആളായത്. ഇരു കൂട്ടരും വിശ്വസിക്കാത്ത ഒരു ഗതികേടിലാണ് അദ്ദേഹം എത്തിയത് എന്നർത്ഥം.

മുപ്പത് നോവലുകളും ഏറെ ചെറുകഥാസമാഹാരങ്ങളും രചിച്ചിട്ടുള്ള ഖുശ്വന്ത്സിംഗ് ട്രെയിൻ ടു പാക്കിസ്ഥാൻ, ഐ ഷാൽ നോട്ട് ഹിയർ ദി നൈറ്റിങ്ഗേൽ, ദി കമ്പനി ഓഫ് വിമൻ, ഡൽഹി തുടങ്ങിയവ ഏറെശ്രദ്ധിക്കപ്പെടുകയും ചർച്ചചെയ്യപ്പെടുകയും ചെയ്തകൃതികളാണ്. നാസ്തികനായിരുന്ന സർദാർജി സിക്കുകാരുടെ ചരിത്രത്തെക്കുറിച്ച് ആഴത്തിൽ ഗവേഷണം നടത്തിയെഴുതിയ 'എ ഹിസ്റ്ററി ഓഫ് സിഖ്സ്' ഈ വിഷയത്തിലെ ആധികാരികമായ പുസ്തകവുമാണ്.

2002 ൽ പ്രസിദ്ധീകരിച്ച ആത്മകഥ. ട്രൂത്ത്, ലൗ ആൻഡ് ലിറ്റിൽ മാലീസ് 76-ാം മത്തെ വയസ്സിൽ എഴുതി തീർത്തതായിരുന്നു. അഭിഭാഷകൻ, നയതന്ത്ര ഉദ്യോഗസ്ഥൻ, പത്രപ്രവർത്തകൻ, സാഹിത്യകാരൻ എന്നീ നിലകളിലെ ജീവിതം നൽകിയ അനുഭവങ്ങൾ - വ്യക്തിജീവിതത്തിലെ അനർഘ നിമിഷങ്ങൾ. എല്ലാമുണ്ട്. എന്നാൽ ചില തീരുമാനങ്ങൾ എടുക്കാൻ സർദാർജി പിന്നേയും കുറെ സമയമെടുത്തു. അതിനു കാരണം- ചിലരുടെ പേരുകൾ ചേർക്കണമോ? ചില അധ്യായങ്ങൾ തന്നെ ഒഴിവാക്കേണ്ടതല്ലേ? ഉന്നതസ്ഥാനീയരും രാഷ്ട്രീയ നേതാക്കളുമായിട്ടുള്ളവരെ വേദനിപ്പിക്കണോ? അക്ഷരാർത്ഥത്തിൽ മാനസിക സംഘർഷത്തിൽപ്പെട്ടിരുന്നു അദ്ദേഹം. എല്ലാം തുറന്നു പറഞ്ഞാൽ അത് ചിലരോട് കാണിക്കുന്ന സത്യസന്ധതയില്ലായ്മയാകും. എല്ലാം എഴുതാതിരുന്നാലോ അത് വായനക്കാരോട് ചെയ്യുന്ന സത്യസന്ധതയില്ലായ്മയും. ഈ പ്രതിസന്ധിയിൽ പരമാവധി സത്യസന്ധൻ ആകാൻ ശ്രമിക്കുകയാണെന്നും പറഞ്ഞിരുന്നു. എന്നാൽ വായനക്കാരോടാണോ അതോ ഉന്നതസ്ഥാനീയരോടാണോ നീതി പുലർത്തിയതെന്ന് ഇനിയും നമുക്കറിയില്ല എന്നതാണ് സത്യം.





ഖുശ്വന്ത് സിംഗ് അവസാനമായി എഴുതിയ എല്ലാവരോടും പകയോടെ എന്ന കോളം അദ്ദേഹത്തിന്റെ സ്മരണയ്ക്കായി ഇവിടെ ചേർക്കുന്നു.

ഹിന്ദുസ്ഥാൻ ടൈംസിലും ദി ട്രിബ്യൂണിലും എന്റെ പ്രതിവാര പംക്തി വന്നു തുടങ്ങിയ കാലം മുതൽ ഹരിയാനയിലെ പഞ്ചകുലയിലുള്ള ദീപക് ടണ്ഡനിൽനിന്നു ക്രിയാത്മക നിർദേശങ്ങൾ എനിക്കു ലഭിച്ചു വരുന്നു. ഭംഗിയായി ടൈപ്പ് ചെയ്തവയായിരുന്നു ആ കത്തുകൾ. ഞാൻ അവ സൂക്ഷിച്ചു വയ്ക്കുകയും പിന്നീട് ഓർക്കുമ്പോഴൊക്കെ വായിക്കുകയും ചെയ്തിരുന്നു.

ഏതാനും ആഴ്ചകൾ മുമ്പ് പെഹോവയിലെ ഡിഎവി കോളേജ് പ്രിൻസിപ്പൽ എസ്. ചൗധരി എന്നെ ഫോണിൽ വിളിച്ച് പ്രഫ. ദീപക് ടണ്ഡൻ മരിച്ച വിവരം അറിയിച്ചു. ദീപക് ടണ്ഡനെ നേരിട്ട് അറിയില്ലെങ്കിലും കത്തുകളിലൂടെയുള്ള പരിചയത്തിൽ അദ്ദേഹത്തോടു വലിയ ആദരവ് എനിക്കുണ്ടായിരുന്നു. അദ്ദേഹത്തിന്റെ വിയോഗം എന്നെ ദുഃഖിപ്പിച്ചു. എന്റെ അനുശോചനം അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളെ ഞാൻ അറിയിച്ചു. ഏതാനും ദിവസങ്ങൾക്കുശേഷം എന്റെ ഇളയ സഹോദരൻ ബ്രിഗേഡിയർ ഗുരുബക്സ് സിംഗ് വിടവാങ്ങി. രാത്രി ഉറക്കത്തിനിടെ യാതൊരു വിഷമങ്ങളുമില്ലാതെയുള്ള സുഖമരണം.

എന്റെ സമയം ഇനി എപ്പോഴാവുമോ? അതിനായി കാത്തിരിക്കുകയാണു ഞാൻ.

മീന: നീ എന്താണു വളരെ ദേഷ്യം പിടിച്ചിരിക്കുന്നത്?

ശോഭ: നിനക്കാണ് അതു പറ്റിയതെങ്കിൽ നിനക്കും ദേഷ്യം വരുമായിരുന്നു?

മീന: എന്താണു സംഭവിച്ചത്? ആരെങ്കിലും നിന്നോടു മോശം കമന്റ് വല്ലതും പറഞ്ഞോ?

ശോഭ: അതൊന്നുമില്ല. ഞാൻ പാർക്കിലൂടെ നടക്കുമ്പോൾ ഉയരം കൂടി സുന്ദരനായ ഒരു ചെറുപ്പക്കാരൻ എന്റെ പിറകേ നടന്നു വരുന്നതു കണ്ടു. അയാൾ എടുത്തു തരുമെന്ന് വിചാരിച്ച് എന്റെ തൂവാല ഞാൻ മനഃപൂർവ്വം താഴെയിട്ടു. അങ്ങനെ അയാളുമായി പരിചയപ്പെടാമെന്നു കരുതി.

മീന: എന്നിട്ട് അയാൾ എടുത്തു തന്നോ?

ശോഭ: അയാൾ എടുത്തുതന്നുവെന്നതു ശരി. പക്ഷേ അയാൾ ഒരു മുൻസിപ്പൽ ഉദ്യോഗസ്ഥനായിരുന്നു. പൊതുസ്ഥലത്തു മാലിന്യം വലിച്ചെറിഞ്ഞതിന് അയാൾ എനിക്കു പിഴയിട്ടു.

മൃഗങ്ങളുടെ രാജാവ് എന്ന പദവി സിംഹത്തിനാണെങ്കിലും കൂടുതൽ വാർത്താപ്രാധാന്യം ലഭിക്കുന്നതു കടുവയ്ക്കാണ്. കടുവ കൂടുതൽ ഫോട്ടോജനിക് ആണ് എന്നതാണ് ഈ അനീതി അല്ലെങ്കിൽ ന്യൂനതയ്ക്ക് കാരണം. വലിയ തലയും കുഞ്ചിരോമവുമുള്ള ആൺസിംഹത്തോട് ആദരവ് തോന്നും. എന്നാൽ, അത്ര പ്രൗഢി പെൺ സിംഹത്തിനില്ല.

അതേസമയം ആൺ-പെൺ വ്യത്യാസമില്ലാതെ ഒരേപോലെയാണു കടുവയുടെ രൂപഭാവങ്ങൾ കറുപ്പും മഞ്ഞയും വരകളുള്ള അവയുടെ ശരീരം നയനാനന്ദകരമാണ്. നരഭോജികളാണു സിംഹവും കടുവയും. സംരക്ഷിത വനങ്ങളിൽ മാത്രമാണു സിംഹം കാണപ്പെടുന്നത്. എന്നാൽ കാട്ടിലുള്ളതിനേക്കാൾ കൂടുതൽ കടുവകൾ ഇപ്പോൾ മൃഗശാലകളിൽ ഉണ്ടെന്നു തോന്നുന്നു.

വാൽമീകി താപ്പർ എഴുതിയ ഇന്ത്യയിലെ കടുവകളുടെ 500 വർഷം എന്ന ഗവേഷണ ഗ്രന്ഥം കടുവകളെക്കുറിച്ചുള്ള കൗതുകകരമായ പല പുതിയ വിവരങ്ങളും നൽകുന്നുണ്ട്. മനോഹരങ്ങളായ നിരവധി ചിത്രങ്ങളും പുസ്തകത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

ഒരു പാർക്കിന്റെ നടുവിൽ ഒരു പ്രമുഖ രാഷ്ട്രീയ നേതാവിന്റെ പ്രതിമ സ്ഥാപിച്ചിട്ടുായിരുന്നു. അതുവഴി കടന്നുപോയ ഒരു മാന്ത്രികൻ തന്റെ മാന്ത്രികദണ്ഡിന്റെ ശക്തി പരീക്ഷിക്കാൻ തീരുമാനിച്ചു. അദ്ദേഹം പ്രതിമയ്ക്കു നേരെ മാന്ത്രിക ദണ്ഡ് വീശി. പെട്ടെന്ന് അതിനു ജീവൻ വച്ചു. തന്റെ മാന്ത്രിക ദണ്ഡ് പ്രവർത്തിക്കുന്നതിൽ സന്തോഷം തോന്നിയ മാന്ത്രികൻ ജീവൻ വച്ച രാഷ്ട്രീയ നോതാവിനോടു ചോദിച്ചു. ഞാൻ നിങ്ങൾക്കു വേണ്ടി എന്തെങ്കിലും ചെയ്യണോ?

രാഷ്ട്രീയ നേതാവ്: നിങ്ങൾക്കു തീർച്ചയായും എന്നെ സഹായിക്കാൻ കഴിയും. എനിക്കു ദയവായി ഒരു തോക്കു തരിക.

മാന്ത്രികൻ: തോക്കോ? നിങ്ങൾ അതുകൊണ്ട് എന്തു ചെയ്യാനാണ് ഉദ്ദേശിക്കുന്നത്?

രാഷ്ട്രീയ നേതാവ്: ഈ നഗരത്തിലുള്ള മുഴുവൻ കാക്കകളെയും പ്രാവുകളെയും ഞാൻ വെടിവെച്ചു കൊല്ലും!

വിശ്രുത ശാസ്ത്രജ്ഞൻ ആൽബർട്ട് ഐൻസ്റ്റൈനും പ്രശസ്ത നടൻ ചാർളി ചാപ്ലിനും കണ്ടു മുട്ടി. ഐൻസ്റ്റൈൻ: ഞാൻ താങ്കളുടെ കലയെ ഏറ്റവും കൂടുതൽ പ്രശംസിക്കുന്നത് അതിന്റെ സാർവദേശീയത കൊണ്ടാണ്. താങ്കൾ ഒന്നും സംസാരിക്കുന്നില്ല. എന്നിട്ടും ലോകം താങ്കളെ മനസ്സിലാക്കുന്നു.

ചാപ്ലിൻ: ശരിയാണ്. പക്ഷേ അതിലും വലുതാണു താങ്കളുടെ പ്രശസ്തി. താങ്കൾ പറയുന്നത് എന്താണെന്ന് ആരും മനസ്സിലാക്കുന്നില്ലെങ്കിലും ലോകം താങ്കളെ ആരാധിക്കുന്നു.



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.





# നിയമ ബോധനം

ദൈനംദിന ജീവിതത്തിൽ ഏവരും അവശ്യം അറിഞ്ഞിരിക്കേണ്ട ചില നിയമങ്ങളെ പ്രതിപാദിക്കുന്ന ഒരു പംക്തിയാണ് നിയമ ബോധനം. എന്താണ് നിയമം, ആർക്കാണ് അത് ആവശ്യമായി വരുന്നത്, എങ്ങനെയാണ് നിയമം പാലിക്കപ്പെടേണ്ടത് തുടങ്ങി നിരവധി മാനങ്ങളിലൂടെ നിയമത്തിന്റെ സാദ്ധ്യതകളെ പ്രശസ്ത അഡ്വക്കേറ്റ് സിന്ധു ഗോപാലകൃഷ്ണൻ പരിചയപ്പെടുത്തുന്നു.

## ലൈംഗികപീഢനം സംബന്ധിച്ച പരാതി

സങ്കടക്കാരിയായ ഏതൊരു സ്ത്രീയും തൊഴിൽ സ്ഥലത്തെ ലൈംഗിക പീഢനം സംബന്ധിച്ച പരാതി ഇന്റേണൽ കമ്മറ്റി രൂപീകരിച്ചിട്ടുണ്ടെങ്കിൽ ആ കമ്മറ്റിക്കും അങ്ങനെ രൂപീകരിച്ചിട്ടില്ലാത്ത സംഗതികളിൽ ലോക്കൽ കമ്മറ്റിക്കും സംഭവം നടന്ന തീയതി മുതൽ മൂന്നുമാസത്തിനുള്ളിലും തുടർച്ചയായ സംഭവ പരമ്പരകളുടെ സംഗതികളിൽ അവസാനത്തെ സംഭവം നടന്ന തീയതി മുതൽ മൂന്നുമാസത്തിനുള്ളിലും രേഖാമൂലം സമർപ്പിക്കാവുന്നതാണ്.

എന്നാൽ അങ്ങനെയുള്ള പരാതി രേഖാമൂലമാക്കാൻ കഴിയാത്തിടത്ത് അതതു സംഗതികളിൽ ഇന്റേണൽ കമ്മറ്റിയുടെ പ്രിസൈഡിംഗ് ഓഫീസറോ ഏതെങ്കിലും അംഗമോ അല്ലെങ്കിൽ ലോക്കൽ കമ്മറ്റിയുടെ ചെയർപേഴ്സണോ ഏതെങ്കിലും അംഗമോ അങ്ങനെയുള്ള പരാതി രേഖാമൂലമാക്കുന്നതിനു വേണ്ട ന്യായമായ എല്ലാ സഹായവും ആ സ്ത്രീയ്ക്ക് ചെയ്ത് കൊടുക്കേണ്ടതാണ്.

എന്നു മാത്രമല്ല അതതു സംഗതികളിൽ ഇന്റേണൽ കമ്മിറ്റിയ്ക്കോ, ലോക്കൽ കമ്മറ്റിക്കോ കാരണങ്ങൾ രേഖാമൂലമാക്കികൊണ്ട് മേൽപറഞ്ഞ കാലാവധിയ്ക്കുള്ളിൽ അങ്ങനെ പരാതി ബോധിപ്പിക്കുന്നതിൽ നിന്ന് ആ സ്ത്രീയെ തടയുന്ന സാഹചര്യങ്ങൾ ഉണ്ടായിരുന്നുവെന്ന് ബോധ്യപ്പെടുന്ന പക്ഷം മൂന്നു മാസത്തിൽ കവിയാത്ത കാലത്തേയ്ക്കു കൂടി സമയപരിധി നീട്ടി കൊടുക്കാവുന്നതാണ്.

സങ്കടക്കാരിയായ സ്ത്രീയ്ക്ക് ശാരീരികമോ മാനസികമോ ആയ വൈകല്യം കാരണമോ മരണം കാരണമോ അല്ലെങ്കിൽ മറ്റു വിധത്തിലോ, ഒരു പരാതി ബോധിപ്പിക്കാൻ ശേഷിയില്ലാത്തപ്പോൾ അവരുടെ അനന്തരാവകാശികൾക്കോ അല്ലെങ്കിൽ നിർണ്ണയിക്കപ്പെടാവുന്ന മറ്റേതെങ്കിലും വ്യക്തിക്കോ ഈ വകുപ്പുപ്രകാരം ഒരു പാരാതി ബോധിപ്പിക്കാവുന്നതാണ്.

അതതുസംഗതികളിൽ, ഇന്റേണൽ കമ്മറ്റിയ്ക്കോ ലോക്കൽ കമ്മറ്റിയ്ക്കോ ഒരു അന്വേഷണവിചാരണ ആരംഭിക്കുന്നതിനു മുമ്പായും സങ്കടക്കാരിയായ സ്ത്രീയുടെ അപേക്ഷയിന്മേലും എതിർകക്ഷിയുമായി ആ സ്ത്രീയ്ക്കുള്ള തർക്കവിഷയം പരിഹരിക്കുന്നതിന് നടപടി എടുക്കേണ്ടതാണ്. എന്നാൽ യാതൊരു സാമ്പത്തിക ഇടപാടുകളും ഒത്തുതീർപ്പിന് ആധാരമാകാൻ പാടില്ല.

ഒരു ഒത്തുതീർപ്പിൽ എത്തിച്ചേർന്നിട്ടുള്ളപ്പോൾ അതതു സംഗതികളിൽ ഇന്റേണൽ കമ്മറ്റിയോ ലോക്കൽ കമ്മറ്റിയോ അങ്ങനെ എത്തിച്ചേർന്നിട്ടുള്ള ഒത്തുതീർപ്പ് രേഖാമൂലമാക്കേണ്ടതും ശുപാർശയിൽ പറഞ്ഞിരിക്കുന്ന പ്രകാരം നടപടിയെടുക്കുന്നതിലേക്കായി തൊഴിൽദായകനോ ജില്ലാ ഓഫീസർക്കോ അത് അയച്ച് കൊടുക്കുകയും ചെയ്യേണ്ടതാണ്.

ഈ നിയമത്തിലെ വ്യവസ്ഥകൾക്ക് വിധേയമായി അതതു സംഗതികളിൽ ഇന്റേണൽ കമ്മറ്റിയോ ലോക്കൽ കമ്മറ്റിയോ എതിർകക്ഷി ഒരു ജീവനക്കാരനാണെങ്കിൽ എതിർകക്ഷിക്ക് ബാധകമായ സർവീസ് ചട്ടങ്ങളുടെ വ്യവസ്ഥകളനുസരിച്ച് പരാതിയിന്മേൽ അന്വേഷണ നടപടികൾ ആരംഭിക്കേണ്ടതും അങ്ങനെയുള്ള ചട്ടങ്ങളൊന്നുമില്ലെങ്കിൽ നിർണ്ണയിക്കപ്പെടാവുന്ന അങ്ങനെയുള്ള രീതിയിൽ നടപടി എടുക്കാവുന്നതാണ്. പരാതി ഒരു കേസ് രജിസ്റ്റർ ചെയ്യുന്നതിലേയ്ക്കായി പോലീസിന് അയച്ച് കൊടുക്കാവുന്നതും കൂടാതെ അന്വേഷണ വിചാരണയ്ക്കുള്ള നടപടികൾ ആരംഭിക്കുകയും ചെയ്യാവുന്നതാണ്. അങ്ങനെ വിചാരണയ്ക്കുള്ള (Domestic enquiry) നടപടികൾ ആരംഭിക്കാൻ തീരുമാനിക്കുന്ന പക്ഷം കമ്മറ്റി എതിർകക്ഷിക്കെതിരെ നടത്തിയ കണ്ടെത്തലുകളുടെയും തീരുമാനത്തിന്റെയും ഒരു കോപ്പി ഇരു കക്ഷികൾക്കും നൽകേണ്ടതാണ്.



**അഡ്വ. സിന്ധു ഗോപാലകൃഷ്ണൻ**

# 2020 YOUNG INDIA

പ്രവർത്തനങ്ങൾ അത് നല്ലതായാലും ചീത്തയായാലും സാധ്യമാക്കുവാൻ കഴിയുന്നത് യുവത്വത്തിൽ കൂടിയാണ്. ലോകമാകുന്ന രഥം ചലിക്കണമെങ്കിൽ യുവത്വമുള്ള കുതിരകൾ ആവശ്യം. ആയതിനാൽ ഇനിയുള്ള ലോകം യുവത്വത്തെ ആശ്രയിച്ചിരിക്കുന്നു. ആ യുവത്വം ഇന്ത്യയേയും സ്വാധീനിച്ചിരിക്കുന്നു.

2020 ലോകം വാർദ്ധക്യത്തിലാകുമ്പോൾ ഇന്ത്യ യുവാക്കളെ കൊണ്ടു നിറയുന്ന വർഷം. വരുന്ന ഒരു 50 വർഷക്കാലയളവിലേക്ക് ഇന്ത്യയുടെ ജനസംഖ്യയിൽ 65 മുതൽ 78 ശതമാനം യുവതിയുവാക്കൾ ഉൾപ്പെടുന്നു. അതായത് 16 വയസ്സിനും 45 വയസ്സിനും ഇടയിൽ പ്രായം വരുന്നവർ. ഇക്കഴിഞ്ഞ പത്തുവർഷക്കാലയളവായി നടന്ന എല്ലാ ലോക ജനസംഖ്യ പഠനങ്ങളും ഈ വിവരം സ്ഥിരീകരിച്ചു കഴിഞ്ഞിരിക്കുന്നു. ഇതേ സമയം അമേരിക്ക, ജപ്പാൻ, ചൈന തുടങ്ങിയ വൻ ശക്തികളിലെ യുവജനസംഖ്യാനിരക്ക് പരിതാപകരമായ നിലയിലേക്ക് താഴും എന്നത് ഈ പഠന റിപ്പോർട്ടുകൾ എല്ലാംതന്നെ വ്യക്തമാക്കുന്നു. ഇക്കഴിഞ്ഞ പത്തു വർഷക്കാലയളവായി ലോക രാജ്യങ്ങളുടെ വിദേശകാര്യ നയത്തിലും രാഷ്ട്രീയത്തിലുമുണ്ടായ അല്ലെങ്കിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന വ്യതിയാനങ്ങൾ അതിസൂക്ഷ്മതലത്തിൽ നിരീക്ഷിച്ചാൽ ഇന്ത്യക്ക് അനുകൂലമോ സാദ്ധ്യതാപരമോ ആയിരിക്കും. 192 യു.എൻ. അംഗീകൃത രാജ്യങ്ങളും മറ്റു 6 അംഗീകൃതരാജ്യങ്ങളും ഇന്ത്യയ്ക്കു മുൻപിൽ മാനവ വിഭവത്തിനു വേണ്ടി എത്തിച്ചേരേണ്ട അവസ്ഥ.

1975–85 കാലഘട്ടത്തിൽ ഇന്ത്യയിൽ ചെറുപ്പക്കാരുടെ ഒരു ആധിക്യം കണ്ടിരുന്നു. കലുങ്കുകളിലും കളിത്തട്ടുകളിലുമായി ഇരുന്ന യുവജനത അന്ന് ഗൾഫ് രാജ്യങ്ങളിലേക്കു ചേക്കേറിയതും പ്രവാസി എന്നൊരു ജനസമൂഹം സൃഷ്ടിക്കപ്പെട്ടതും വിദേശവരുമാനം കുന്നുകൂടിയതും പഴയകാല ചരിത്രം. അന്ന് ഇന്ത്യൻ യുവജനത മരുഭൂമിയെ ആണ് ഉദ്ധരിച്ചത് എങ്കിൽ, ഇന്ന് ലോക കല്യാണത്തിനായി ഇന്ത്യൻ യുവത്വം തയ്യാറെടുക്കേണ്ടിയിരിക്കുന്നു. അത് നാളെയുടെ അനിവാര്യത. രവിപിള്ളയും, യൂസഫ് അലി എന്നിവരും ആ കുടിയേറ്റത്തിന്റെ രണ്ട് മുൻനിര പോരാളികൾ മാത്രം.

ഇന്ന് ലോകത്തുള്ള ആകെ ഡോക്ടർമാരുടെ 45% ഇന്ത്യയിൽ നിന്ന്, 65% നഴ്സുമാരും ഇന്ത്യയിൽ നിന്ന്. ലോകത്ത് ജോലി ചെയ്യുന്ന എൻജിനീയർമാരിൽ 55% ഈ ഇന്ത്യയിൽ നിന്നുതന്നെ. 68% കംപ്യൂട്ടർ വിദഗ്ധരെയും 59% അദ്ധ്യാപകരെയും നൽകിക്കൊണ്ട് ഇന്ന് ഇന്ത്യ ലോകത്തിന് കഴിവും വൈവിധ്യവും നൽകിക്കൊണ്ടിരിക്കുന്നു. കൂടാതെ, ലോക ഗതിയെതന്നെ നിയന്ത്രിക്കുന്ന പ്രമുഖ സ്ഥാപനങ്ങളായ മൈക്രോസോഫ്റ്റിനെയും ഗൂഗിളിനെയും നയിക്കുന്നത് ഇതേ ഇന്ത്യക്കാർ.

പ്രവർത്തനങ്ങൾ അത് നല്ലതായാലും ചീത്തയായാലും സാധ്യമാക്കുവാൻ കഴിയുന്നത് യുവത്വത്തിൽ കൂടിയാണ്. ലോകമാകുന്ന രഥം ചലിക്കണമെങ്കിൽ യുവത്വമുള്ള കുതിരകൾ ആവശ്യം. ആയതിനാൽ ഇനിയുള്ള ലോകം യുവത്വത്തെ ആശ്രയിച്ചിരിക്കുന്നു. ആ യുവത്വം ഇന്ത്യയേയും സ്വാധീനിച്ചിരിക്കുന്നു. അതായത് ഇനിയുള്ള അര നൂറ്റാണ്ടിന്റെ ലോകഗതി ഇന്ത്യയെ ആശ്രയിച്ചിരിക്കുന്നു.

സഹസ്രാബ്ദങ്ങൾക്കു മുൻപേ ഇന്ത്യക്കായിരുന്നു (ഭാരതം) കിഴക്കിന്റെ സുവർണ പക്ഷിയായി ലോകജനതയെ ആകർഷിച്ച ഭാരതം ലോകത്തിലെ സാംസ്കാരികവും സാമ്പത്തികവുമായ പൈതൃകം. അതായത് പിന്നീടത് മംഗോളിയായ്ക്കായി. മുഗളന്മാരുടെയും കോളനി വാഴ്ചയുടെയും കാലത്ത് അരങ്ങൊഴിഞ്ഞത് ചരിത്രം. പിന്നീട് ആ സാരഥ്യം ബ്രിട്ടൻ ഏറ്റെടുക്കുകയും രണ്ടു ലോകമഹായുദ്ധത്തോടുംകൂടെ അമേരിക്കയ്ക്ക് വെച്ചൊഴിഞ്ഞതും കർമഗതി. ബ്രിട്ടന് ആയുധങ്ങൾ വിറ്റും യുദ്ധകോപ്പുകൾ കൈമാറിയും ലോക പോലീസായി മാറിയ അമേരിക്കയുടെ ആ അരിയാട്ടുവാഴ്ചയും പൊടി പിടിച്ച രേഖകൾ.

ഇതിനു പുറകിലുള്ള എല്ലാ ജാതി, മത, സംസ്കാര, രാഷ്ട്രീയ പ്രത്യയശാസ്ത്ര, സാമ്പത്തിക ഘടകങ്ങൾ മാറ്റി നിർത്തി ഈ ലേഖകൻ വെളിപ്പെടുത്താൻ ആഗ്രഹിക്കുന്നത് ഇതൊന്നു മാത്രം. ഇനി ഇന്ത്യയുടെ സമയമാണ്. ഇന്ത്യൻ യുവത്വത്തിന്റെ സമയം

ഇന്ത്യയെക്കുറിച്ച് 2011 ജൂൺ മാസത്തിൽ ലോകത്തെ ഒന്നാകെ ഞെട്ടിച്ച ആ വാർത്ത പത്മനാഭ സ്വാമിക്ഷേത്രവും നിലവറയും. ആയിരത്തിലധികം നാട്ടുരാജ്യങ്ങളുണ്ടായിരുന്ന ഇന്ത്യയിലെ ഒരു അപ്രസക്തമായ നാട്ടുരാജ്യമായിരുന്നു ഈ പറഞ്ഞ തിരുവിതാംകൂർ. ഇവിടെയാണ് ഈ എണ്ണി തിട്ടപ്പെടുത്താൻ സാധിക്കാത്ത തരത്തിലുള്ള അമൂല്യ നിധിശേഖരം കണ്ടെത്തിയത്. തീർത്തും അപ്രസക്തമായ ഈ ചെറു നാട്ടുരാജ്യത്തിന്റെ നിധി ഇതാണ് എങ്കിൽ ആയിരത്തോളമുണ്ടായിരുന്ന മറ്റു നാട്ടുരാജ്യങ്ങളിലും രാജ്യത്തും സാമ്രാജ്യങ്ങളിലുമായി എത്രയൊക്കെ ഉണ്ടായിരുന്നിരിക്കാം.

ഇതേ ക്ഷേത്രത്തോടനുബന്ധിച്ച് ഒരു ചെറിയ കൽമണ്ഡപം സംസ്ഥാനത്തെ ഭരണകൂടം 2016-ൽ തകർത്തിരുന്നു. ഏതാനും കരിങ്കൽ പാളികളാൽ തീർത്ത ഈ ചെറുമണ്ഡപം ജനപ്രക്ഷോപാഭങ്ങൾക്കുശേഷം സംസ്ഥാന സർക്കാർ പുനർനിർമാണം ചെയ്യുവാൻ ഇംഗ്ലണ്ടിൽ നിന്നും ജർമനിയിൽ നിന്നും ഇറക്കിയ വിദഗ്ധ സംഘം ആശയക്കുഴപ്പത്തിലായതല്ലാതെ യാതൊന്നും സംഭവിച്ചില്ല. ഇന്നും ആ കരിങ്കൽ പാളികൾ അടുത്ത വിദഗ്ധനെയും കാത്ത് ക്ഷേത്ര കുളത്തിനടുത്ത് വിശ്രമിക്കുന്നുമുണ്ട്.

ഇന്ത്യക്കാർക്ക് കശുവണ്ടിയും പപ്പായയും സമ്മാനിക്കുവാനും ഇംഗ്ലീഷ് വിദഗ്ധരാക്കാനും തീവണ്ടിയിൽ യാത്ര ചെയ്യിപ്പിക്കാനുമല്ല കോളനി ഭരണവുമായി കമ്പനിയും ഇംഗ്ലണ്ടും ഇന്ത്യയിൽ എത്തിയതെന്നത് നഗ്നമായ സത്യം. ഈ യാഥാർത്ഥ്യങ്ങൾ നിലനിൽക്കവെ പൗരാണിക കാലഘട്ടത്തിൽ ഋഷിമാർ എന്നും മഹർഷിമാർ എന്നും അറിയപ്പെട്ടിരുന്ന അക്കാല ഭാരത ശാസ്ത്രജ്ഞന്മാരുടെ കണ്ടുപിടുത്തവും വിസ്മരിക്കരുതല്ലോ? രസതന്ത്രജ്ഞരായിരുന്ന നാഗാർജുനനും കണാദനും ജീവിച്ചിരുന്ന ഇന്ത്യ ഭൗതിക ശാസ്ത്രജ്ഞരായിരുന്ന വിശ്വാമിത്രനും ഭാസ്കരാചാര്യനും, ആര്യഭടനും നട്ടുനച്ച വിചിത്ര പൂന്തോട്ടവും, ഗണിത ശാസ്ത്രജ്ഞനും വിദ്യാഭ്യാസ വിദഗ്ധരുമായ ബ്രഹ്മഗുപ്തനും, വരാഹമിഹിരനും കാത്തുസൂക്ഷിച്ച ഉദ്യാനവും ഇതേ ഇന്ത്യയിൽതന്നെ. സംഖ്യാശാസ്ത്രത്തിൽ കൂടി 24 ക്രോമസോമുകളെക്കുറിച്ച് കപിലമുനി ആദ്യം വിവരിച്ചതും ഇതേ സ്ഥലത്ത്. ചരകനും, ശുശ്രുതനും, ധന്വന്തരിയും, ചേർന്ന് ലോകത്തിന് സമ്മാനിച്ച വൈദ്യശാസ്ത്രം പിറന്നതും ഇവിടെത്തന്നെ. പരിണാമസിദ്ധാന്തവും മന:ശാസ്തവും ശരീരശാസ്ത്രവും ലോകത്തിനു സമ്മാനിച്ച പതഞ്ജലി മഹർഷി ഭരത മുനി നാട്യശാസ്ത്രം സമ്മാനിച്ചപ്പോഴും കൂടെ ഉണ്ടായിരുന്നു. ചാണക്യൻ രാഷ്ട്രതന്ത്രവും ഭരണതന്ത്രവും പകർന്നപ്പോൾ ബാദരായണൻ മനുഷ്യന്റെ ഉള്ളറയിലെ ആത്മീയ തേജസിനെ ഉജ്വലമാക്കി.

അരനൂറ്റാണ്ടിലേക്കുള്ള ഈ ഇൻഡ്യൻ പ്രയാണത്തിനുമുൻപായി നിരവധി മാറ്റങ്ങൾ ഇവിടെ അനിവാര്യമായിട്ടുണ്ട്. ജാതി, മതം, കുലം, ഗോത്രം, രാഷ്ട്രീയം, പ്രത്യയശാസ്ത്രം എന്നിവയ്ക്കൊക്കെ ഉപരിയായി ദേശീയത എന്ന സ്വരത്തിനു ഇവിടെ പ്രാധാന്യം കൊടുക്കേണ്ടതാണ്. പൂർണ്ണമായ ഒരു ലക്ഷ്യത്തിലേക്ക് യുവത്വം വഴിമാറുമ്പോൾ രാഷ്ട്രത്തിന്റെയും ലോകത്തിന്റെയും ഹൃദയത്തിൽ പ്രത്യാശയുടെയും സമാധാനത്തിന്റെയും ശാന്തിയുടെയും തിരിനാളങ്ങൾ കൊളുത്താം. വിവരശേഖരാണാധിഷ്ഠിതമായ വിദ്യാഭ്യാസം മൂല്യാധിഷ്ഠിതമായി വഴിമാറേണ്ട അനിവാര്യത ഇവിടെ തുടങ്ങുന്നു. വിദ്യാഭ്യാസം വെറും വിവരശേഖരണത്തിനപ്പുറം മൂല്യബോധവും തത്വാധിഷ്ഠിതവുമാകട്ടെ. അദ്ധ്യാപകരും രക്ഷകർത്താക്കളും കുഞ്ഞുമനസ്സുകളിൽ ആശയത്തിന്റെ വിത്തുകൾ പാകട്ടെ. അവർക്ക് അത് ആദർശത്തിന്റെ വൻ മരങ്ങളായി കരുപ്പിടിപ്പിക്കുമാറാകട്ടെ. വിദ്യാഭ്യാസം ബൗധികതലത്തിലെ വിവരശേഖരണം എന്ന തലത്തിൽ നിന്നും ഹൃദയത്തിലേക്ക് താഴ്ന്നു വന്നനുഭവവേദ്യമാക്കി ആത്മാവിലേക്ക് അലിഞ്ഞുചേരുന്ന വിജ്ഞാനമായി മാറട്ടെ.

മാറ്റം പ്രകൃതിയിൽ അനിവാര്യമായതാണ്. നിമിഷം പ്രതി ചിന്തകൾ മാറുന്നു. ദിനംപ്രതി കാഴ്ചകളും കാഴചപ്പാടുകളും മാറുന്നു. ജീവതം, ജീവിതസാഹചര്യം, ചുറ്റുപാടുകൾ, ഇവ എല്ലാം തന്നെ മാറുന്നു. 1885 നു 2017 നും ഇടയ്ക്കുള്ള 162 വർഷത്തിനുള്ളിൽ നിരവധിമാറ്റങ്ങൾ ഇൻഡ്യയിലാകമാനം അലയടിച്ചു. പഴയതെല്ലാം തകർന്നടിഞ്ഞു; അല്ലെങ്കിൽ പരിണാമം സംഭവിച്ചു. പുതിയതായി ഉയർന്നുവന്ന ആശയങ്ങൾ കണ്ണഞ്ചിപ്പിക്കുംവിധം മാറ്റങ്ങൾ സൃഷ്ടിച്ചു. ഈ 162 വർഷത്തിനിടയ്ക്ക് ഗതാഗതസൗകര്യം, ആശയവിനിമയം, ജീവിതശൈലി, അടിസ്ഥാന സൗകര്യങ്ങളായ ഭക്ഷണം, പാർപ്പിടം, വസ്ത്രം ഇവയൊക്കെ എന്തിനേറെ ഭാഷയും, രോഗവും, ദു:ഖവും, ദുരിതവുമൊക്കെ പരിണാമം സംഭവിച്ച് മറ്റൊരു തലത്തിലെത്തി. എന്നാൽ 162 വർഷം മുൻപ് മെക്കോളോ പ്രഭുവും ചാൾസ് വുഡും കൊണ്ടുവന്ന വിദ്യാഭ്യാസ ശൈലിക്ക് യാതൊരു മാറ്റവും ഇല്ലാതെ നിർബാധം തുടരുന്നു. അതെ ക്ലാസ്, ബഞ്ച്, ഡസ്ക്, ചോക്ക്, പാഠപുസ്തകം, അദ്ധ്യാപകർ, ശൈലിമാറ്റം എന്ന അനിവാര്യതയ്ക്കുമുൻപിൽ ഇനിയെങ്കിലും ഇൻഡ്യൻ വിദ്യാഭ്യാസം കൊഞ്ഞനം കുത്താതെ ഇരിക്കട്ടെ. കാരണം ഇനി ഇൻഡ്യ എന്നത് ചെറിയ ഒരു വികസ്വര രാഷ്ട്രമല്ല. ഭാവി ലോകത്തിന്റെ ഭാഗധേയം നിർണയിക്കുന്ന ലോക നേതാവാകുവാൻ പോകുകയാണ്.

ഇന്ത്യ ജന സാന്ദ്രതയുള്ളതിൽ ഉന്നതസ്ഥാനത്ത്. ജനസംഖ്യയിൽ ഒന്നിനു പിറകെ ആയതിനാൽ ശിശുമരണത്തിലും രോഗത്തിലും, ആത്മഹത്യയിലും, പീഢനത്തിലും തുടങ്ങിയ എല്ലാ അരക്ഷിതാവസ്ഥയിലും ഇതേ ശതമാനം കാണിക്കും, ഇത് പ്രകൃതി നിയമം. മാധ്യമങ്ങളുടെ എണ്ണത്തിലും, രാഷ്ട്രീയ പാർട്ടികളുടെ എണ്ണത്തിലും ഇന്ത്യ ഒന്നാമതുതന്നെ. ലോകത്തിലെ ശക്തമായ പ്രതിപക്ഷവും ഇതേ ഇൻഡ്യയിൽ തന്നെ. ആയതിനാൽ ഒരു ചെറുകാറ്റ് ഇൻഡ്യയിൽ അലഅടിച്ചാൽപോലും അത് ലോകത്ത് കൊടുങ്കാറ്റായി പരിണമിക്കും.

'ഇന്ത്യയിൽ മാറ്റത്തിന്റെ തിരി ഇവിടെ കൊളുത്താം.
സമയമില്ല നടക്കുവാൻ കാതങ്ങൾ താണ്ടുവാൻ ഏറെ
ഓടാം തീകനലിൽ എപ്രകാരമോ അപ്രകാരം. ഓടാം
ഒരു നല്ല നാളേയ്ക്കായി ഒരു നല്ല ലോകത്തിനായി
പൂർണചമുതലയും ഉത്തരവാദിത്വവും ഇനി ഇൻഡ്യൻ
യുവതയ്ക്ക് എന്തിന്റെയും പൂർണത ഇനി ഇവിടെ നിന്ന്'



**അഭിജിത്ത് എസ് ഭാരതി**
കരിയർ ഡെവലപ്പ്മെന്റ് ട്രെയിനർ
ബ്രിട്ടീഷ് കൗൺസിൽ



# ബിറ്റ്കോയിനുകൾ കുതിപ്പ് തുടരുമ്പോൾ

2008ൽ ആരംഭം കുറിച്ച ഒരു ഡിജിറ്റൽ കറൻസിയാണ് ബിറ്റ്കോയിൻ. സുരക്ഷിത മായ സാമ്പത്തിക വിനിമയമാണ് ഇതിന്റെ പറയപ്പെടുന്ന ലക്ഷ്യം. ഗവൺമെന്റുകളു ടെയോ ബാങ്കുകളുടെയോ നിയന്ത്രണമില്ലാത്ത, ഇടപാടുകൾ നടത്തുന്നവരുടെ സ്വകാര്യത പൂർണ്ണമായും സംരക്ഷിക്കുന്ന ആധുനിക വിനിമയ ഉപാധി ആയാണ് ചിലരെങ്കിലും ഇതിനെ വിലയിരുത്തുന്നത്.

ഒരു ബിറ്റ്കോയിന്റെ വില നിലവാരം പതിനായിരം ഡോളറും കടന്ന് മുകളിലേക്ക് കുതിക്കുകയാണ്. ഇത് ലോകമെങ്ങുമുള്ള നിക്ഷേപകരെ വിഷമവൃത്തത്തിലാക്കിയെന്ന് നിസംശയം പറയുവാൻ സാധിക്കും. കഴിഞ്ഞ ഒരു വർഷത്തിനിടെ ബിറ്റ്കോയിനുകളുടെ വിലയിൽ പത്തിരട്ടിയുടെ വർദ്ധനവാണ് രേഖപ്പെടുത്തപ്പെട്ടത്. എങ്ങോട്ടെന്നില്ലാത്ത ഈ കുതിപ്പും ചാഞ്ചാട്ടവും ലോകമെങ്ങുമുള്ള ക്രിപ്റ്റോ കറൻസി നിക്ഷേപകരിൽ ആശങ്ക പടർത്തിയിട്ടുണ്ട് എന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. അമേരിക്കയിലെ ഷിക്കാഗോ മെർക്കന്റൈൽ എക്സ്ചേഞ്ചും (സിഎംഇ ) ഷിക്കാഗോ ബോർഡ് ഓപ്ഷൻസ് എക്സ്ചേഞ്ചും (സിബിഒഎ) ബിറ്റ്കോയിൻ വ്യാപാരം തുടങ്ങുന്നതാണ് ഇപ്പോഴത്തെ ഭ്രാന്തമായ ആവേശത്തിന് പിന്നിലെന്ന് പറയപ്പെടുന്നു. അമേരിക്കയിലെതന്നെ ഓഹരി വിപണിയായ നാസ്ഡാക്കും ഈ വഴി പിന്തുടരുമെന്ന് പ്രഖ്യാപിച്ചിരിക്കുകയാണ്.

### എന്താണ് ബിറ്റ്കോയിൻ?

2008ൽ ആരംഭം കുറിച്ച ഒരു ഡിജിറ്റൽ കറൻസിയാണ് ബിറ്റ്കോയിൻ. സുരക്ഷിതമായ സാമ്പത്തിക വിനിമയമാണ് ഇതിന്റെ പറയപ്പെടുന്ന ലക്ഷ്യം. ഗവൺമെന്റുകളുടെയോ ബാങ്കുകളുടെയോ നിയന്ത്രണമില്ലാത്ത, ഇടപാടുകൾ നടത്തുന്നവരുടെ സ്വകാര്യത പൂർണ്ണമായും സംരക്ഷിക്കുന്ന ആധുനിക വിനിമയ ഉപാധി ആയാണ് ചിലരെങ്കിലും ഇതിനെ വിലയിരുത്തുന്നത്. ആരംഭം മുതൽ ബിറ്റ്കോയിനുമായി ബന്ധപ്പെട്ട് ചില നിഗൂഢതകൾ തളംകെട്ടി നിൽക്കുന്നുണ്ട്. സതോഷി നകാമോട്ടോ എന്ന ജാപ്പനീസ് പേരിലായിരുന്നു ബിറ്റ്കോയിൻ പ്രൊമോട്ടർമാർ ആദ്യകാലത്ത് അറിയപ്പെട്ടിരുന്നത്. എന്നാൽ 2016 മെയ് 2 ന് ഓസ്ട്രേലിയൻ ടെക് വ്യവസായി ക്രെയ്ഗ് സ്റ്റീഫൻ റൈറ്റ് താനാണ് ഈ വെർച്ച്വൽ കറൻസിക്ക് പിന്നിലെന്ന് സ്ഥിരീകരിച്ചു.

അൽഗോരിതങ്ങളെ അടിസ്ഥാനമാക്കിയുള്ള ഒരു ഗൂഢ ഭാഷയിലാണ് ബിറ്റ്കോയിനുകളുടെ പ്രവർത്തനം. സങ്കീർണ്ണമായ സോഫ്റ്റ്വെയറുകളിലൂടെയാണ് ഇവ സൃഷ്ടിക്കപ്പെടുന്നത്. ഇത്തരത്തിൽ ബിറ്റ്കോയിനുകൾ കണ്ടെത്തുന്ന പ്രക്രിയയ്ക്ക് കുഴിച്ചെടുക്കൽ അഥവാ മൈനിംഗ് എന്നാണ് പറയുന്നത്. പിയർ ടു പിയർ (P2P) രീതിയിലാണ് ഈ ഡിജിറ്റൽ കറൻസി പ്രവർത്തിക്കുന്നത്. ലോകത്തെവിടെയെങ്കിലും ഒരു ബിറ്റ്കോയിൻ വിലാസമുള്ള ആർക്കും ബിറ്റ്കോയിനുകൾ കൈമാറ്റം ചെയ്യാൻ സാധിക്കും. വ്യക്തിപരമായ ആവശ്യത്തിന്, ബിസിനസ്സ് ആവശ്യത്തിന് തുടങ്ങി വ്യത്യസ്ത ഉദ്ദേശ്യങ്ങൾക്ക് ഒരാൾക്ക് ഒന്നിലധികം ബിറ്റ്കോയിൻ വിലാസങ്ങൾ ലഭിക്കും.

ഒരു വ്യക്തി അല്ലെങ്കിൽ സ്ഥാപനം സോഫ്റ്റ്വെയർ സഹായത്തോടെ ചില മാത്തമാറ്റിക്കൽ പസിലുകൾ പരിഹരിക്കുവാൻ ശ്രമിക്കുമ്പോൾ ബിറ്റ്കോയിൻ സൃഷ്ടിക്കപ്പെടുകയും പസിലുകൾ കഠിനമായി കൊണ്ടിരിക്കുകയും ചെയ്യും. ഒരുപാട് സമയമെടുക്കാതെ കഠിനമായ പസിലുകളാണ് ഇതിന് വേണ്ടി ഉപയോഗിച്ചിരിക്കുന്നത്.

### ബിറ്റ്കോയിൻ ഇന്ത്യയിൽ

ഇന്ത്യയിലും ബിറ്റ്കോയിനുകൾ വ്യാപകമാകുന്നു എന്നതിന്റെ നിരവധി സൂചനകൾ ദൈനംദിനം പു



റത്തുവന്നുകൊണ്ടിരിക്കുകയാണ്. മുഖ്യധാരയിൽ സജീവമല്ലെങ്കിലും പേയ്മെന്റ് ആവശ്യങ്ങൾക്കായി ബിറ്റ്കോയിനുകൾ സ്വീകരിക്കുന്ന അഞ്ഞൂറിലധികം വ്യാപാരികൾ ഇന്ത്യയിലുണ്ടെന്നാണ് അടുത്ത കാലത്ത് പുറത്ത് വന്ന വിവരം. ബംഗ്ലാദേശും നേപ്പാളും ബൊളീവിയയും ഇക്വഡോറും അടക്കമുള്ള രാജ്യങ്ങൾ ഇതിനകം തന്നെ ബിറ്റ്കോയിനുകൾ നിരോധിച്ചു കഴിഞ്ഞിരിക്കുകയാണ്. നിരോധനമില്ലെങ്കിലും ഇന്ത്യയിൽ ബിറ്റ്കോയിൻ അധിഷ്ഠിതമായ പേയ്മെന്റ് രീതിക്ക് അംഗീകാരം നൽകിയിട്ടില്ല. നികുതി ബാധ്യതകളെ സംബന്ധിച്ച് വ്യക്തത ഇല്ലാത്തതിനാലും റിസർവ് ബാങ്കിന്റെ അംഗീകാരം ഇല്ലാത്തതിനാലും സമീപഭാവിയിൽ തന്നെ ബിറ്റ്കോയിനുകൾ അനധികൃതമായി പ്രഖ്യാപിക്കപ്പെടുവാനുള്ള സാധ്യത വളരെ കൂടുതലാണ്.

കള്ളപ്പണത്തിനെതിരെ ഗവൺമെന്റും ഏജൻസികളും യുദ്ധം പ്രഖ്യാപിച്ചിരിക്കുന്ന സ്ഥിതിക്ക് കള്ളപ്പണം സൂക്ഷിക്കുവാനും വിനിമയം ചെയ്യാനുമുള്ള പുതിയ മാർഗ്ഗമായി ബിറ്റ്കോയിനുകൾ മാറിയേക്കാം. റിസർവ്വ് ബാങ്കിന്റെയോ ധനകാര്യ ഏജൻസികളുടെയോ നിയന്ത്രണമില്ലെന്നുള്ളത് ഇത്തരം കാര്യങ്ങൾക്ക് പ്രേരണ നൽകിയേക്കാം. തീവ്രവാദ പ്രവർത്തനങ്ങൾക്കുള്ള പണവിതരണം പരമ്പരാഗത മാർഗ്ഗങ്ങളിൽ നിന്ന് ബിറ്റ്കോയിനുകളിലേക്ക് മാറുവാനുള്ള സാധ്യത തള്ളികളയുവാൻ സാധിക്കുകയില്ല. ഈ പശ്ചാത്തലത്തിലാണ് ഇന്ത്യയിൽ ബിറ്റ്കോയിനുകൾക്ക് നിയമപരമായ അംഗീകാരം നൽകില്ലെന്ന് ധനമന്ത്രി അരുൺ ജയ്റ്റ്ലി വ്യക്തമാക്കിയിരിക്കുന്നത്.

ഉടമസ്ഥതയോ അടിസ്ഥാനമായി സ്വർണ്ണമോ വെള്ളിയോ ഗവൺമെന്റുകളുടെ പിൻബലമോ അംഗീകാരമോ ഇല്ലാത്ത ബിറ്റ്കോയിനുകളെപ്പറ്റി നിരവധി സംശയങ്ങൾ ഉയരുന്നുണ്ട്. ലോകപ്രശസ്ത നിക്ഷേപകൻ വാറൻ ബഫറ്റ് നോബൽ സമ്മാന ജേതാവ് റോബർച്ച് ഷില്ലൻ തുടങ്ങിയവരെല്ലാം ബിറ്റ്കോയിൻ ഒരു കുമിളയാണെന്നും പൊട്ടിത്തകരുമെന്നും മുന്നറിയിപ്പ് നൽകി കഴിഞ്ഞിരിക്കുകയാണ്. അതുകൊണ്ടു തന്നെ ജാഗ്രതയോടെയുള്ള ഇടപെടലുകളാണ് ബിറ്റ്കോയിനുകളെ സംബന്ധിച്ച് ഉചിതമായ തീരുമാനം. ●

**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com

## THE WORLD OF ANIMATION

ചലനത്തിന്റെ പ്രതീതി ജനിപ്പിക്കുവാൻ വേണ്ടി ദ്വിമാനമോ ത്രിമാനമോ ആയ ചിത്രങ്ങളുടെ തുടർച്ചയും വേഗത്തിലുമുള്ള പ്രദർശനമാണ് ആനിമേഷൻ. ഇത് വീക്ഷണസ്ഥിരത എന്ന പ്രതിഭാസത്തെ അടിസ്ഥാനമാക്കിയുള്ള ഒരു സാങ്കേതിക വിദ്യയാണ്. ഒരു ദൃശ്യം നാം കണ്ടു കഴിഞ്ഞാലും അല്പനേരം അത് നമ്മുടെ കണ്ണിൽ തങ്ങി നിൽക്കും. ഇതുമൂലം നിരന്തരം ചിത്രങ്ങൾ നമ്മുടെ കണ്ണിനു മുൻപിലൂടെ മാറി മാറി വരുമ്പോൾ നമുക്ക് അത് ചലിക്കുന്നതായി തോന്നുന്നു. നാമെല്ലാം കാർട്ടൂണുകൾ കാണാറുണ്ട് അവയ്ക്ക് ഉപയോഗിക്കുന്ന സാങ്കേതിക വിദ്യയാണിത്. ഒരു സെക്കന്റിൽ 24 തവണ ചിത്രങ്ങൾ മാറുമ്പോഴാണ് സാധാരണ വേഗതയിലുള്ള ഒരു ചലച്ചിത്രം ഉണ്ടാകുന്നത്. ചിത്രങ്ങളുടെ എണ്ണം ക്രമീകരിക്കുന്നതിലൂടെ നമുക്ക് ചലച്ചിത്രത്തിന്റെ വേഗത ക്രമീകരിക്കാനാവും. മഹാനായ ശാസ്ത്രജ്ഞനായ തോമസ്ആൽവ എഡിസണാണ് ഈ സാങ്കേതിക വിദ്യയ്ക്കു തുടക്കമിട്ടത്. അതിനു പിന്നാലെ ഇതിന്റെ തുടർച്ചക്കാരായി ആനിമേഷൻ രംഗത്തെ ഇന്ത്യൻ സംഭാവനയായ ഛോട്ടാ ഭീമിന്റെ നിർമ്മാതാവ് രാജീവ് ചിലാക, അർജുൻ ദ വാരിയർ, കിംഗിന്റെ സംവിധായകനായ അർണാബ് ചൗധരി, ശില്പിയും ചിത്രകാരിയും ആനിമേറ്ററുമായ ചാരുവി അഗർവാൾ, യൂറ്റ്യൂബ് കിഡ്സ് ആൻറ് ലേണിംഗ് ചാനൽ മേധാവി ഡോൺ ആൻറേഴ്സൺ ന്യൂസിലാൻറിലെ മെക്കാനിക്കൽ ആനിമേഷൻ മേധാവി ഗ്രെഗ് ഹെർമൻ, യൂറോപ്പിലെ ടൂൺസിന്റെ സ്ട്രറ്റജിക് പങ്കാളിയായ സെഡ്രിക് പെറ്റിറ്റ്പാസ് എന്നിവർ ആനിമേഷനെ അർത്ഥവത്താക്കുന്നു.

2010ൽ ഇന്ത്യയിൽ 20 ഗെയിം ഡെവലപ്മെന്റ് കമ്പനികൾ മാത്രമാണ് ഉണ്ടായിരുന്നതെങ്കിൽ 2016ൽ അത് 250ൽ അധികമായി മാറിക്കഴിഞ്ഞു. ഇന്ത്യക്കാർക്ക് ഗെയിമിംഗിൽ ഇപ്പോൾ താൽപര്യമേറെയാണ്. പക്ഷേ, ആവശ്യത്തിന് യോഗ്യരായ ഗെയിം ഡെവലപ്പർമാർ ഇല്ലെന്നതാണ് പ്രശ്നം. എണ്ണത്തിനല്ല ഗുണത്തിനാണ് ഈ മേഖല പ്രാധാന്യം നൽകുന്നത്. അതുകൊണ്ടുതന്നെ വിദഗ്ദ്ധരും കഴിവുറ്റവരുമായ ഗെയിം ഡെവലപ്പർമാർക്ക് അനന്തമായ സാധ്യതകളാണുള്ളത്.

# സഹയാത്രികൻ




രണ്ട് സുഹൃത്തുക്കൾ തമ്മിലുള്ള ആത്മബന്ധത്തിന്റെ കഥ പറയുന്ന ഹ്രസ്വ ചിത്രമാണ് സഹയാത്രികൻ. സൗഹൃദത്തിന്റെ ഉദാത്ത മാതൃക ഈ ചിത്രത്തിലൂടെ അവതരിപ്പിക്കുന്നു. ബാബുജോസ് ആണ് ചിത്രത്തിന്റെ സംവിധായകൻ. ഹൃദയാ പ്രൊഡക്ഷൻസിന്റെ ബാനറിൽ നിർമിച്ച ഈ ചിത്രത്തിന്റെ രചനയും ഗാനരചനയും നിർവഹിച്ചത് രജി ഏദൻ ആണ്.

ശ്യാംലാൽ, പ്രിൻസ്, മാസ്റ്റർ അനൂപ്, മാസ്റ്റർ ഹാമിൻ ഹാഫിസ്, കോലപ്പൻ ആചാരി, ഷേർളി തുടങ്ങിയവരാണ് പ്രധാന താരങ്ങൾ. ഡി വൈ എസ് പി വേലായുധൻ നായരുടെ മകനായ ശ്യാംലാൽ എഞ്ചിനീയറിംഗ് വിദ്യാർത്ഥിയാണ്. പഴകുറ്റി പുഷ്പരാജിന്റെ മകനായ പ്രിൻസ് ഡിഗ്രി വിദ്യാർത്ഥിയാണ്. പുതുമുഖ നടന്മാരാണ് ഇരുവരും. പെരിങ്ങമ്മലയിലും പരിസര പ്രദേശങ്ങളിലുമായാണ് ഈ ഹ്രസ്വ ചിത്രത്തിന്റെ ചിത്രീകരണം നടന്നത്. ഛായാഗ്രഹണം : കമൽരാജ് ശ്രീകമലം. സംഗീതം : ബാബുജോസ്. ആലാപനം : രശ്മി വിക്രം. ചമയം : വിജയൻ പനവിള. പിആർഒ : റഹിം പനവൂർ. സാങ്കേതിക സഹായം : ഹരി മുക്കോലയ്ക്കൽ, ശ്രീകുമാർ അരശുപറമ്പ്.

-റഹിം പനവൂർ



# സ്വിമ്മിംഗ് പൂൾ

സതീഷ് പി.കുറുപ്പ് രചനയും സംവിധാനവും നിർവഹിച്ച ഹ്രസ്വ ചിത്രമാണ് സ്വിമ്മിംഗ് പൂൾ. കർട്ടൻ റെയ്സറിന്റെ ബാനറിൽ നിർമ്മിച്ച ഈ ചിത്രം ഇന്റർവ്യൂ ബോർഡുകളുടെ പരിഹാസ അവസ്ഥയെയാണ് അവതരിപ്പിക്കുന്നത്. ബുദ്ധിജീവികളെന്ന് സ്വയം വിശ്വസിക്കുന്ന ബോർഡ് അംഗങ്ങൾ ഒരു പെൺകുട്ടിയുടെ മുന്നിൽ പരാജയപ്പെടുന്നു. പെൺകുട്ടി വിജയിക്കുന്നു. പക്ഷേ, പെൺകുട്ടിയായതു കൊണ്ടുമാത്രം അർഹിക്കുന്ന അംഗീകാരം ലഭിക്കുന്നില്ല. ഇതാണ് ഈ ചിത്രത്തിലൂടെ പറയുന്നത്. ആര്യാകൃഷ്ണ, പി.ആർ.പ്രശാന്ത്, രാജീവ് ടി.എം, അനൂപ് പുത്തൻ പുരയ്ക്കൽ, രതീഷ് രാജ്, ബോബൻ മാളിയേക്കൽ, മോഹൻ വൈശാലി, വിവേക് കൊട്ടാരക്കര തുടങ്ങിയവരാണ് പ്രധാന താരങ്ങൾ. കർട്ടൻ റെയ്സറിൽ നിന്നും അഭിനയത്തിൽ പരിശീലനം നേടിയവരാണ് ഈ ചിത്രത്തിലെ അഭിനേതാക്കൾ. ഛായാഗ്രഹണം, എഡിറ്റിംഗ്: ഗജേന്ദ്രൻ വാവാസ്. കലാസംവിധാനം: അനൂപ് പുത്തൻപുരയ്ക്കൽ. പി.ആർ.ഒ: റഹിം പനവൂർ. അസിസ്റ്റന്റ് ഡയറക്ടർ: അനിൽ വൈശാഖ്. സ്റ്റിൽസ്: സദൻ ടോപ്പ്.ഡബ്ബിംഗ്: അഞ്ജന നായർ. അസോസ്സിയേറ്റ് ക്യാമറാമാൻ: ഷാജി കിങ്ങിണി. പ്രൊഡക്ഷൻ മാനേജർമാർ : വിനയ ചന്ദ്രൻ ആർ, അഫ്സൽ.

-റഹിം പനവൂർ

# ദിവാൻജിമൂല

അനിൽ രാധാകൃഷ്ണ മേനോൻ സംവിധാനം ചെയ്യുന്ന ദിവാൻജിമൂല ഗ്രാൻപ്രിക്സിന്റെ ട്രെയിലറിന് മികച്ച സ്വീകരണം. കോഴിക്കോട് മുൻ കലക്ടർ എം പ്രശാന്തും അനിൽ രാധാകൃഷ്ണ മേനോനും ചേർന്ന് രചന നിർവഹിച്ച ചിത്രം തൃശൂരിന്റെ പശ്ചാത്തലത്തിലാണ് ചിത്രീകരിച്ചത്.

കുഞ്ചാക്കോ ബോബൻ, സിദ്ദിഖ്, നെടുമുടി വേണു, വിനായകൻ തുടങ്ങിയവർ വേഷമിടുന്ന ദിവാൻജിമൂല സറ്റയർ കോമഡി ത്രില്ലറാണ്. ദിവാൻജിമൂല എന്ന പ്രദേശത്ത് അരങ്ങേറുന്ന ബൈക്ക് റേസും അതിന്റെ നടത്തിപ്പും പശ്ചാത്തലമാക്കിയുള്ളതാണ് സിനിമ. കലക്ടറുടെ വേഷത്തിൽ കുഞ്ചാക്കോ ബോബനും പാസ്റ്ററുടെ വേഷത്തിൽ വിനായകനും വേഷമിടുന്നു.




നൈലാ ഉഷയാണ് നായിക. പുണ്യാളൻ അഗർബത്തീസിന് ശേഷം നൈല ഉഷ തൃശൂർ ഭാഷ സംസാരിക്കുന്ന ചിത്രമാണ് ദിവാൻജിമൂല. നിർമൽ ബാലാജി, ഹരീഷ്, സുധീർ കരമന, ടിനി ടോം തുടങ്ങിയവരും ചിത്രത്തിലുണ്ട്.

# ഫ്രീക്കൻസ്



കേരളത്തിലെ വിവിധ ജില്ലകളിലുള്ള ഫ്രീക്കന്മാരെ അണിനിരത്തി അനീഷ് ജെ. കരിനാട് രചനയും സംവിധാനവും നിർവഹിക്കുന്ന ചിത്രമാണ് ഫ്രീക്കൻസ്. സരയൂ മൂവീസിന്റെ ബാനറിൽ ബാബുരാജ് കടവിൽ ആണ് ചിത്രം നിർമ്മിക്കുന്നത്. ബിലേഷ്, പ്രവി എന്നിവരാണ് എക്സിക്യൂട്ടീവ് പ്രൊഡ്യൂസർമാർ.

ഫ്രീക്കന്മാരെക്കുറിച്ചുള്ള ആദ്യത്തെ മലയാള ചലച്ചിത്രമാണിത്. സിനിമയുടെ പൂജ സിനിമയുടെ ഭാഗമായി ചിത്രീകരിച്ചുവെന്നതാണ് ഒരു പ്രത്യേകത. തിരുവനന്തപുരത്ത് നടന്ന പൂജാ ചടങ്ങിൽ സംവിധായകൻ വിജി തമ്പി സ്വിച്ച് ഓൺകർമം നിർവഹിച്ചു. സംവിധായകയും വിമൻ ഇൻ സിനിമ കലക്ടീവ് സംഘാടകയുമായ വിധു വിൻസെന്റ് ആദ്യ ക്ലാപ്പടിച്ചു. ഗ്രാൻഡ് മാസ്റ്റർ ഡോ.ജി. എസ്. പ്രദീപ് മുഖ്യാതിഥിയായിരുന്നു. ഈ സിനിമയുടെ സംവിധായകൻ അനീഷ് ജെ. കരിനാടിന്റെ കലാലയ സുഹൃത്തുക്കളായ മുൻകാല ചലച്ചിത്ര നടൻ വിധു കൃഷ്ണൻ, അശ്വതി നായർ, റെൻ മാർട്ടിൻ, സീമ എന്നിവർ പൂജാ ചടങ്ങിൽ ഒത്തുകൂടിയെന്നതും തിരി തെളിയിച്ചുവെന്നതും ശ്രദ്ധേയമായി.

അങ്കമാലി ഡയറീസ് എന്ന ചിത്രത്തിലൂടെ ശ്രദ്ധേയനായ അനന്തു ഫ്രീക്കൻസിലൂടെ നായകനാകുന്നു എന്നതാണ് മറ്റൊരു പ്രത്യേകത. ഫ്രീക്കൻസിൽ സാഗർ എന്ന കഥാപാത്രമായാണ് അനന്തു എത്തുന്നത്.പുതുമുഖം കുഞ്ഞിക്കിളിയാണ് ഈ സിനിമയിലെ നായിക. ഷാനു, ചുണ്ടെലി, റഹ്മാൻ ഖാൻ, ഷിഫിൻ കാക്ക തുടങ്ങിയവർ ഈ സിനിമയിൽ ഫ്രീക്കൻ കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നു. മുഴുനീളെ സീരിയസ് ഹ്യൂമർ കഥാപാത്രങ്ങളായ സതീശനും രമേശനുമായി ബിജു സോപാനം, നിയാസ് ബക്കർ എന്നിവർ അഭിനയിക്കുന്നു. ധർമജൻ ബോൾഗാട്ടി, പാഷാണം ഷാജി, കൊച്ചുപ്രേമൻ, ഇന്ദ്രൻസ്, ഹരീഷ് കണാരൻ, വഞ്ചിയൂർ പ്രവീൺകുമാർ, സാജ് സുബാഷ്, സിക്സ്റ്റസ്, ശ്യാം, മുരുകൻ, കുളപ്പുള്ളി ലീല, സംഗീത മുരളി, ഗൗരി സിജി മാത്യൂസ്, ശാലിനി, സുകന്യ, മായാ ബിജുലാൽ, പൂജ, സിയാന മജീദ്, ലക്ഷ്മി തുടങ്ങിയവരാണ് മറ്റു പ്രധാന താരങ്ങൾ. ഛായാഗ്രഹണം : ആർ.വി.ശരൺ. ഗാനരചന: ഒ.എസ്.എ. റഷീദ്. സംഗീതം: ബിജുറാം. എഡിറ്റിംഗ് : ഹാഷിം. മേക്കപ്പ് : സുധി സുരേന്ദ്രൻ. കലാസംവിധാനം : ജയൻ തലയൽ. പ്രൊഡക്ഷൻ കൺട്രോളർ : മുരളി ദാമോദർ. പിആർഒ: റഹിം പനവൂർ. അസോസ്സിയേറ്റ് ഡയറക്ടർ: ശരത് ബാലകൃഷ്ണൻ. സ്റ്റിൽസ് : അനു പള്ളിച്ചൽ. കോസ്റ്റ്യൂംസ് : റാണാ പ്രതാപ്. അസിസ്റ്റന്റ് ഡയറക്ടർമാർ : നിഥിൻ പുത്തൻപുരയിൽ, സിനോ സി.എഫ്, ഹരി, അനുഷ. കോറിയോഗ്രാഫി : മനോജ് ഫിഡാക് . അസോസ്സിയേറ്റ് ക്യാമറാമാൻ : മായോൺ. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ് : രാജേന്ദ്രൻ പേരൂർക്കട. യൂണിറ്റ്, ലാബ് : ചിത്രാഞ്ജലി.

-റഹിം പനവൂർ

---

# വിപ്ലവം ജയിക്കാനുള്ളതാണ്



ടീം വട്ടം പ്രൊഡക്ഷൻസിന്റെ ബാനറിൽ നവാഗതനായ നിഷാദ്ഹസ്സൻ രചനയും സംവിധാനവും നിർവഹിക്കുന്ന ചിത്രമാണ് 'വിപ്ലവം ജയിക്കാനുള്ളതാണ്'. ഈ ചിത്രത്തിന് വലിയൊരു പ്രത്യേകത കൂടിയുണ്ട്. ഏറ്റവും കൂടുതൽ നേരം ഒറ്റ ടേക്കിൽ ഷൂട്ട് ചെയ്ത മലയാളസിനിമയെന്ന പ്രത്യേകത.

യുആർഎഫ് വേൾഡ് റെക്കോർഡ് ആണ് ചിത്രം നേടിയത്. രണ്ടു മണിക്കൂർ ദൈർഘ്യമുള്ള ഒരു മുഴുനീള മലയാള ചിത്രം രണ്ടു മണിക്കൂർ കൊണ്ട് തന്നെ ഒറ്റ ടേക്കിൽ തീർത്തത് ഇപ്പോഴും സിനിമാ ലോകത്തിന് വിശ്വസിക്കാനായിട്ടില്ല. തൃശ്ശൂർ മുൻസിപ്പൽ സ്റ്റാന്റിൽ നിന്നായിരുന്നു സിനിമയുടെ തുടക്കം. നവംബർ അഞ്ചിന് ഞായറാഴ്ച 3 മണിക്ക് തൃശ്ശൂർ മുൻസിപ്പൽ സ്റ്റാന്റിൽ നിന്നും മേയർ ശ്രീമതി അജിതയുടെ സാന്നിധ്യത്തിൽ സംവിധായകൻ ടോം ഇമ്മട്ടി സ്വിച്ച്ഓൺ കർമ്മം നിർവഹിച്ചു തുടങ്ങിയ ഈ അവിശ്വസനീയ യാത്ര ജയ്ഹിന്ദ് മാർക്കറ്റ്, അരിയങ്ങാടി, അയ്യന്തോൾ ലൈൻ എന്നിവിടങ്ങളിലൂടെ സഞ്ചരിച്ചു കൃത്യം 5 മണിക്ക് മുൻസിപ്പൽ സ്റ്റാന്റിൽ തന്നെ സമാപിച്ചു. ചങ്ക്സ് പ്രമൊ സോങ്ങിലൂടെ ഗാനരചനയിൽ തുടക്കമിട്ട ദിനു മോഹന്റെ വരികൾക്ക് നവാഗതരായ വിനായകും മനുവും ചേർന്നാണ് സംഗീതം നിർവഹിച്ചിരിക്കുന്നത്. ജിതേഷ് ജിത്തു കലാസംവിധാനം നിർവഹിക്കുന്ന ഈ ചിത്രത്തിന്റെ പരസ്യകല നിർവഹിക്കുന്നത് അധിൻ ഒല്ലൂർ ആണ്. തൃശ്ശൂർ ചിയാരം സ്വദേശിയായ സംവിധായകൻ നിഷാദ്ഹസ്സൻ ഇതിനു മുൻപേ 'വട്ടം' എന്ന ലോകത്തിലെ ആദ്യ ഫേസ്ബുക്ക് ലൈവ് ഷോർട്ട് ഫിലിമിലൂടെ പ്രേക്ഷക ശ്രദ്ധ നേടിയിരുന്നു.

# Certain Traditions Remain Obsessions...

## Publishing News with Conviction for Generations

*Also Publishers of :*

**Rashtra Deepika Evening Daily**
SOUTH INDIA'S LARGEST SELLING EVENINGER

**Business Deepika**
ECONOMIC FORTNIGHTLY

**Karshakan**
AGRICULTURAL MONTHLY

**Sthreedhanam**
WOMEN'S MONTHLY

**Rashtra Deepika Cinema**
FILM FORTNIGHTLY

**Kuttikalude Deepika**
CHILDREN'S FORTNIGHTLY

**Children's Digest**
CHILDREN'S ENGLISH MONTHLY

INTERNET VERSIONS:

deepika.com

deepikamatrimonial.com

rashtradeepika.com

deepikaclassifieds.com




COMMITMENT BEYOND NEWS



# DEEPIKA

**The First Malayalam Daily**
**Since 1887**



**RASHTRA DEEPIKA LTD.**
Registered & Head Office
College Road, Kottayam, Kerala, Pin-686 001
Phone: 0481-3012222, Fax: 0481-2566066
E-mail: deepikaktm@deepika.com




▼ Ad Film Shoot





**CREW**



Client : 3G DIGITAL WORLD
Film : MY G INAGURATION AD PROMO - MOHANLAL
Production House : TVC Factory
Producer : Sijoy Varghese
Directed by : Abin Cleatus
Agency : Passio
Account Directors : Vivek Mohan , Mohammed Sabeer
Creative Directors : Suresh Shanmugan , Reju

Account executive: Ashkar Abubacker
DOP : Georgy Joseph
Choreographer : Vinu Master
Editor : Kiran Thomas
Stylist : Jeni Abin
Art : Nandhan
Make up : Najil Anchal
Directors team : Jeni Abin Rahul

Production Cotnroller : Krishnakumar Kichu
Post Production Head : Dinu Paul
Music : Nikhil Ramdas
Backing Vocals : Sruthi Sashidhar
Mixed and Mastered : Shiju Ediyatheril , AudiogenE
Smoke Artist : Vineesh Vijayan , blackmaria
CG Teams : Live action CG & Eletcra films
Accounts Manager : Justine Thomas



മികച്ച സാംസ്കാരിക ന്യൂസ് റിപ്പോർട്ടർക്കുള്ള തെക്കൻസ്റ്റാറിന്റെ ഉപഹാരം റഹിം പനവൂർ ചലച്ചിത്ര-ടിവി താരം ദേവുകൃഷ്ണയിൽ നിന്നും സ്വീകരിക്കുന്നു. സിനിമ പിആർഒയും ഫെഫ്ക പിആർഒയൂണിയൻ ജോയിന്റ് സെക്രട്ടറിയുമാണ് റഹിം പനവൂർ.



87 വർഷമായി കാഴ്ചപരിചരണ രംഗത്ത് സ്തുത്യർഹ സേവനം ചെയ്തു വരുന്ന റോയൽ സ്റ്റാർ ഒപ്റ്റിക്കൽസിന്റെ പുതിയ ഷോറൂം കോട്ടയം കെ.കെ.റോഡിൽ സി.എസ്.ഐ. കോംപ്ലക്സിൽ സി.എസ്.ഐ. മോഡറേറ്റർ മോസ്റ്റ് റവ.തോമസ് കെ. ഉമ്മൻ നിർവഹിക്കുന്നു. റോയൽസ്റ്റാർ ഒപ്റ്റിക്കൽസ് സി.ഇ.ഒ. ഡോ.ജോബോ കോര തോമസ്, സീമ വർക്കി, ഏബ്രഹാം ഇട്ടിച്ചെറിയ, എൻ.ഹരി, വൈക്കം വിശ്വൻ, അഡ്വ.ഫിൽസൺ മാത്യൂസ്, വി.എൻ. വാസവൻ തുടങ്ങിയവർ സമീപം.

## Classifieds



The aim of marketing is to know and understand the customer so well the product or service fits him and sells itself.

---- Peter F. Drucker





Model Code: 72/2018



Model Code: 73/2018





# tips n tricks




## Designer's Corner

തയ്യാറാക്കിയത് TK Wilson



**ഇപ്പോൾ മലയാളത്തിലുള്ള video tutorials ഉപയോഗിച്ച് വളരെ എളുപ്പത്തിൽ Adobe InDesign പഠിക്കാം! സമഗ്രവും ആധികാരികവുമായ 150-ൽ പരം Mpeg4 format Videos! ആവശ്യമുള്ളവർ ബന്ധപ്പെടുക. 9995723641, 7902766127**

Adobe InDesign-ൽ പുതുതായി ഉൾപ്പെടുത്തിയിരിക്കുന്ന Tool ആണ് Page Tool. Tool Palette-ൽ മുകളിൽനിന്നും രണ്ടാം നിരയിൽ ആദ്യമായി ഇത് കാണാം. ചിത്രം ശ്രദ്ധിക്കുക. Shift+P ആണ് ഇതിനുള്ള shortcut. ഈ Tool ഉപയോഗിച്ചുകൊണ്ട് ഒറ്റ document-ൽ തന്നെ വ്യത്യസ്ത size-ൽ ഉള്ള പേജുകൾ create ചെയ്യാവുന്നതാണ്.

രണ്ടു രീതിയിൽ ആണ് ഇത് ചെയ്യുന്നത്. ഒന്നാമതായി, Page Tool എടുത്തതിന് ശേഷം ഏതു page ആണോ resize ചെയ്യേണ്ടത് ആ പേജിൽ ക്ലിക് ചെയ്യുക. അപ്പോൾ പേജിന്റെ നാല് വശത്തും പിന്നെ മൂലകളിലും 'handles' കാണാവുന്നതാണ് (ഫോട്ടോഷോപ്പിലും ഇല്ലസ്ട്രേറ്ററിലുമൊക്കെ transform ചെയ്യുമ്പോൾ കാണുന്നതുപോലെ!). തുടർന്ന് Alt+Shift ഉപയോഗിച്ച് ഈ 'handle' വലിച്ചു നീട്ടുക. ഇപ്പോൾ ഈ പേജ് നാല് വശത്തേക്കും വലുതാവുകയോ ചെറുതാവുകയോ ചെയ്യുന്നത് കാണാം. ഈ പേജിന്റെ size എത്രയെന്നത് മുകളിൽ control panel-ൽ കാണാവുന്നതാണ്. ചിത്രത്തിലെ ചുവന്ന square കാണുക. Alt മാത്രമുപയോഗിച്ച് drag ചെയ്യുമ്പോൾ അതാതു വശങ്ങളിലേക്കു മാത്രം വലുതാവുകയോ ചെറുതാവുകയോ ചെയ്യുന്നു. കൂടാതെ ഇതിന് വലതുവശത്തായി കാണുന്ന (yellow square) dropdown menu ക്ലിക് ചെയ്താൽ അതിൽ ചില readymade sizes കാണാവുന്നതുമാണ്.

Page Tool ഉപയോഗിച്ച് പേജിൽ ക്ലിക് ചെയ്തതിന് ശേഷം control panel-ൽ ആവശ്യമുള്ള സൈസ് ടൈപ്പ് ചെയ്യുന്നതാണ് രണ്ടാമത്തെ രീതി. ഒരു specific സൈസിലേക്ക് ഈ പേജിനെ മാറ്റണമെന്നുണ്ടെങ്കിൽ ഈ രീതി അവലംബിക്കുന്നതാണ് ഉത്തമം.

InDesign, Illustrator, Photoshop എന്നിവയുടെ മലയാളത്തിലുള്ള video tutorials കാണുന്നതിനായി താഴെ കാണുന്ന YouTube Channel, Facebook Page എന്നിവ സന്ദർശിക്കുക, subscribe ചെയ്യുക, അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, share ചെയ്യുക.

tkwill2son@gmail.com www.youtube.com/c/WilsonKunjan
www.facebook.com/youwillearngraphicdesigning



# the other truth

So Mie is a copywriter currently working at an advertising agency in UAE. His career spans over 27 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.



**So Mie**

# Crap for Christmas

Insulted? Infuriated? Hang on before starting to swear at me.

No doubt, Christians around the world would find the pairing of human waste with the cheerful celebration preposterous. But there's one place where a large Christian population thinks otherwise.

It's Catalonia, the Spanish region that's been making headlines recently for political reasons. Its people, the Catalans, stick to a crazy Christmas tradition. In one corner of the elaborate nativity scene they create, they categorically place the figurine of a man in the act of defecating in the open. With his pants down and a finely sculpted scoop of pyramidal poop beneath him, he, they believe, is a humbling reminder to all humans that they all belong to the earth and they all must thank the soil for the prosperity they enjoy by fertilizing it. He's known as the Caganer. It means, yes, the crapper.

Now, I can feel your anger starting to whittle away. I can also imagine you laughing yourself into stitches when you find figurines of some of the world's famous personalities in the easing act, not just the traditional Caganer. The Catalans produce a long line of crapper statuettes for sale during Christmas, adding new arrivals every year. They've spared no one, not even the Pope and the Queen. They even put up giant Caganer Santas in malls. Google "the Caganer" and enjoy the feast with family and friends!

Fun aside, let's examine the word crap. Etymologically, crap originated in Middle English from two root words in Dutch and French. It only meant 'to separate waste'. Its application to bodily waste appeared only in the 1800s. The word was popularized by American soldiers after they used the Crapper's toilets while fighting in the First World War in Europe.

Interestingly, Crapper's, one of the best selling sanitation brands in England at that time, had nothing to do with the word 'crap'. It simply was the possessive form of the name of the company's owner Thomas Crapper, a plumber turned manufacturer of bathroom fittings. Crapper was his family name. It's a hilarious case of nominative determinism, the hypothesis that people choose professions that suit their names.

But that theory cannot be applied to the origin of 'John' as a slang term for toilet. Here, it may be the other way around: the name of the inventor or producer of a product rubbing on to the product's name. So 'going to the john' may be a reference to John Harington who invented the flush toilet way back in 1590.

How did people heed nature's call before that? Well, before and even centuries after that, people either used dry toilets in their backyard or went the natural way like the Caganer. Cities had toilets, but in the absence of proper sewer systems, and before Alexander Cumming, in 1775, invented the S-trap that retained water in the tube, they all sent back foul odor. History says it was only when the fecal smell of the river Thames known as the Great Stink became unbearable that the British decided to build a hygienic sewage system in London. Only as late as 1875!




Speaking of toilets, no one can bypass the recent high level 'toilet talk' in India. I'd say cut the crap and build decent toilets both at home and in public places. Too much talk makes it all sound like we're a wandering hominid tribe. Of course we, like everybody else in the world, started out as hunter gatherers. But we built up civilized urban societies as early as 6000 years ago. Every home in the cities of Mohenjo-daro, Harappa, and Mehrgarh had a flush toilet. And there were properly constructed public sewage systems as well.

Their egalitarian, pre-vedic, nonreligious civilization may have perished for whatever reason. But as descendents, why didn't we pick up their social justice, civic sense and cultural refinement? Who took away our toilets? Was it Valmiki, Vyasa, Budha, Asoka, Jesus, Nabi, Akbar, Gandhi, Ambedkar, Nehru…who? Or was it ourselves, the blindness and barbarity in each one of us?

Can anyone who's bent on reimagining Indian history and redefining Indianness offer convincing answers? ●

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

# വിളയട്ടെ ജൈവവിപ്ലവം

കേരളത്തിലെ കൃഷിയിടങ്ങളിൽ
ജൈവവിപ്ലവത്തിന്റെ മാറ്റൊലി മുഴക്കികൊണ്ട് ദേശാഭിമാനിയും മലബാർ ഗോൾഡും
ചേർന്നവതരിപ്പിക്കുന്ന 'കേരളം വിളയട്ടെ - സീസൺ 2' ആരംഭിക്കുകയായി.
നമുക്കൊരുമിക്കാം, വിഷമയമായ പച്ചക്കറികൾക്കെതിരേയുള്ള
ജനകീയ മുന്നേറ്റത്തിൽ.

